


''ഗംഗ പ്രത്യേകിച്ചും, ഭാരതത്തിന്റെ നദിയാണ്. ഭാരതീയക്കു പ്രിയങ്കരിയായ അവളെച്ചുററിപ്പററിയുള്ളവയാണ്, ഭാരതത്തിന്റെ പാരമ്പര്യാനുസ്മരണങ്ങളും, ആശകളും, വിജയഗീതങ്ങളും, ജയാപജയങ്ങളും. ഭാരതത്തിന്റെ യുഗപ്രാചീനമായ സംസ്കാരപരിഷ്കാരങ്ങളുടെ ഒരു പ്രതീകമാണ് ഗംഗ; നിത്യനൂതനയായി, നിത്യപ്രവാഹിനിയായി, എങ്കിലും, എന്നെന്നും, ഒരേ മട്ടുള്ളവളായി... വത്തമാന കാലത്തിലേയ്ക്കു സംക്രമിയ്ക്കുന്ന, ഭാവിയുടെ മഹാസാഗരത്തിലേയ്ക്കു പ്രവഹിയ്ക്കുന്ന, ഭാരതീയ ഭൂതകാലത്തിന്റെ പ്രതീകവും, സ്മരണയുമായിരിയ്ക്കുന്ന ഗംഗ''

— **ജവാഹർലാൽ നെഹ്രു.**

നെഹ്റു ബാലപുസ്തകാലയം—5

# നമ്മുടെ നദികളുടെ കഥ

ലീലാ മജുംദാർ

ചിത്രണം :

തപസ് ദത്ത



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

ന്യൂ ഡൽഹി

ആഗസ്റ്റ് 1970 (ശ്രാവണം 1892)



വില: രൂ. 1.50

THE STORY OF OUR RIVERS
*(Malayalam)*

പ്രസാധകൻ: സെക്രട്ടറി, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ, എ-5, ഗ്രീൻ പാർക്ക്, ന്യൂ ഡെൽഹി-16, അച്ചടി: ജനതാ പ്രസ്സ്, മദിരാശി-5. കവറും, ചിത്രങ്ങളും: ഇന്ദ്രപ്രസ്ഥ പ്രസ്സ്, (സി. ബി. ടി) ന്യൂ ഡെൽഹി.

# I. ഗംഗ ഉത്ഭവിക്കുന്നു

ഗംഗ സ്വർഗ്ഗത്തിൽനിന്നും ഭൂമിയിലേക്കു് ഇറങ്ങിവന്നതിനെപ്പററി, രസകരമായ ഒരു കഥയുണ്ടു്.

പണ്ടു പണ്ടൊരു കാലത്തു്, സഗരൻ എന്നൊരു രാജാവുണ്ടായിരുന്നു. "അശ്വമേധയജ്ഞം" എന്നൊരു മഹത്തായ ചടങ്ങു് അദ്ദേഹം നിർവ്വഹിച്ചു. ഒരു ഗംഭീരൻ കുതിരയെ അഴിച്ചുവിടുകയും, അതിനെ യഥേഷ്ടം സഞ്ചരിക്കാൻ അനുവദിക്കുകയും, ആ യജ്ഞത്തിൻെറ ചട്ടങ്ങളിൽ പെട്ടിരുന്നു. അതിനെ തടയുകയൊ, ബന്ധിക്കാൻ ശ്രമിക്കുകയൊ ചെയ്യുന്നവർ, അതിൻെറ സംരക്ഷകന്മാരോടു യുദ്ധം ചെയ്യേണ്ടിവരും. ആരും തടയാതെ കുതിര തിരിച്ചെത്തിയാൽ, രാജാവിൻെറ മേധാവിത്വം എല്ലാവരും അംഗീകരിച്ചെന്നർത്ഥമാകും. സഗരൻ യാഗത്തിനൊരുങ്ങിയപ്പോൾ, സ്വർഗ്ഗരാജാവായ ഇന്ദ്രൻപോലും, തൻെറ രാജ്യം നഷ്ടപ്പെടുമെന്നു് അസ്വസ്ഥനായി.

യാഗം തടയാൻ വേണ്ടി, ഇന്ദ്രൻ യാഗാശ്വത്തെ, കടൽക്കരയിൽ, കപിലാശ്രമത്തിനു പിന്നിൽ, പിടിച്ചുകെട്ടി. ഗംഗാസാഗർ എന്നറിയപ്പെടുന്ന ഈ സ്ഥാനത്താണു്, ഇപ്പോൾ ഗംഗ കടലിൽ വീഴുന്നതു്. ഇവിടം, നൂററാണ്ടുകളായി ഒരു തീർത്ഥാടന കേന്ദ്രമാണു്.

ഇതിനിടെ സഗരൻെറ അറുപതിനായിരം പുത്രന്മാർ കുതിരയെ തേടിവന്നു. അവർ കപിലാശ്രമത്തിനു പിന്നിൽ യാഗാശ്വത്തെ കണ്ടെത്തി. കപിലനാണു് കുതിരയെ കെട്ടിയിട്ടതെന്നു

കരുതി, അവർ മുനിയെ ശകാരിച്ചുതുടങ്ങി. അവരുടെ മര്യാദകെട്ട ശബ്ദനിർഘോഷം കേട്ട്, ധ്യാനനിമഗ്നനായിരുന്ന മുനി കണ്ണു തുറന്നു. അദ്ദേഹത്തിൻെറ കണ്ണിൽപെട്ട നിമിഷം, വഴിപിഴച്ചുപോയ രാജകുമാരന്മാർ ചാരമായിത്തീർന്നു.

ഈ ദുഃഖവാർത്ത കേട്ട സഗരൻ സന്താപനിമഗ്നനായി. അദ്ദേഹത്തിൻെറ പൗത്രനായ അംശുമാൻ കപിലാശ്രമത്തിൽ ഓടിയെത്തി, മുനിയുടെ കാൽക്കൽ വീണു മാപ്പിരന്നു. കുതിരയെ തിരിച്ചു നൽകണമെന്നും, കുമാരന്മാരെ പുനരുജ്ജീവിപ്പിക്കണമെന്നും അംശുമാൻ പ്രാർത്ഥിച്ചു.

കപിലൻ കുതിരയെ തിരികെ നൽകി. എന്നാൽ കുമാരന്മാരുടെ മോചനത്തിനു സമയമായില്ല എന്നു മുനി പറഞ്ഞു. യഥാകാലം അംശുമാൻെറ പൗത്രൻ ബ്രഹ്മാവിനെ പ്രാർത്ഥിക്കണം. അപ്പോൾ, സ്വകമണ്ഡലുവിൽ ബന്ധിച്ചിട്ടിരിക്കുന്ന ഗംഗാനദിയെ ബ്രഹ്മാവ് മോചിപ്പിക്കും. ഗംഗാജലംകൊണ്ടു നനയുമ്പോൾ, അറുപതിനായിരം കുമാരന്മാരും ഉയത്തെഴുന്നേൽക്കും.

അതു് അങ്ങനെ തന്നെ സംഭവിച്ചു. അശ്വമേധാനന്തരം, സഗരൻ, അംശുമാനെ രാജ്യമേൽപ്പിച്ചിട്ട്, സന്യാസം സ്വീകരിച്ചു. അംശുമാനുശേഷം, പുത്രനായ ദിലീപൻ രാജാവായി. ബ്രഹ്മപ്രീതിയ്ക്കു് ദിലീപൻെറ ശ്രമവും വിജയിച്ചില്ല. ദിലീപനെ പിന്തുടർന്നു വന്നതു ഭഗീരഥനായിരുന്നു.

ഭഗീരഥൻ, വീട്ടും നാട്ടുമുപേക്ഷിച്ചു്, മഞ്ഞണിഞ്ഞ ഹിമാലയ സാനുക്കളിൽ അനുഷ്ഠിച്ച കൊട്ടും തപസ്സിൽ ബ്രഹ്മാവു് സന്തുഷ്ടനായി; ഗംഗയെ മോചിപ്പിച്ചു.

എങ്കിലും പ്രശ്നം തീർന്നില്ല. അതിഭീകരമായ ശക്തിയോടെയാണ്, ഗംഗയുടെ ഇളകിയ ജലം ഭൂമിയിലേക്കു വീഴുന്നതു്. പരമശിവൻ സ്വന്തം ജടാമകുടത്തിൽ ആ പ്രവാഹത്തെ താങ്ങിയില്ലായിരുന്നെങ്കിൽ, ഭൂമുഖത്തുനിന്നും സമസ്തജീവനെയും അതു് ഒട്ടുക്കിക്കളയുമായിരുന്നു. അങ്ങിനെ ഗംഗ ഒരിക്കൽക്കൂടി ബന്ദിയായി.

ഭഗീരഥൻ വീണ്ടും ചെയ്ത തപസ്സിൽ സംപ്രീതനായ ശിവൻ ഗംഗയെ വിട്ടയച്ചു.

അങ്ങിനെ, ഗംഗ താഴേയ്ക്കു പ്രവഹിച്ചു. മഹാശംഖം മുഴക്കിക്കൊണ്ട്, കിഴക്കോട്ടു നീങ്ങിയ ഭഗീരഥനെ, തരംഗതരളിതയായി, ആനന്ദനൃത്തം വയ്ക്കുന്ന ഗംഗ, പർവ്വതസാനുക്കളിലൂടെ അനുഗമിച്ചു.

മാർഗ്ഗമദ്ധ്യേ വീണ്ടും പ്രശ്നങ്ങളുണ്ടായി. വഴിയിൽ, ധ്യാനമഗ്നനായിരുന്ന ജഹ്നു മഹർഷിയുടെ ആശ്രമസാമഗ്രികൾ, ഗംഗാപ്രവാഹത്തിലൊലിച്ചുപോയി. കോപിഷ്ഠനായ മുനിയാകട്ടെ, ഒരൊററ തുള്ളി ബാക്കിവയ്ക്കാതെ, ഗംഗാജലം മുഴുവൻ കുടിച്ചു വററിച്ചു.

ജഹ്നുവിൻെറ കോപം മാറി, ഗംഗയെ മോചിപ്പിക്കുന്നതുവരെ, ഭഗീരഥൻ വീണ്ടും തപസ്സനുഷ്ഠിച്ചു. അതാണു ഗംഗയ്ക്കു ജാഹ്നവി എന്നും പേരുള്ളത്.

ഒടുവിൽ ഗംഗ, കടൽക്കരയിലെത്തി. ആ മഹാനദി, സമുദ്രത്തിൽ വിലയിച്ചു. തദനന്തരം, സഗരൻെറ ഭാഗ്യഹീനരായ പുത്രന്മാരുടെ ചിതാഭസ്മത്തിനുപരി ആ ജലം പ്രവഹിക്കുകയും, അവർ ഉയിർത്തെഴുന്നേൽക്കുകയും ചെയ്തു.

ഉയന്ന പർവ്വതനിരകളിൽ, സഞ്ചാരികൾക്കു മനോഹരങ്ങളായ പല വിചിത്രദൃശ്യങ്ങളും കാണാം. ഹിമാലയനിരകളിലെ ഒരു ഏകാന്തപ്രദേശത്ത് മലകൾ വഴിമാറിക്കൊടുക്കുന്നതുപോലെ തോന്നും. ഏകദേശം ഒന്നര കിലോ മീററർ വിസ്തൃതിയുള്ള ഒരു താഴ്വരയാണു അവിടെയുള്ളതു. ഭൃഗുപന്ഥാവ്, മേരു പർവ്വതം, ശിവലിംഗം മുതലായ ഹിമാവൃതങ്ങളായ കൊടുമുടികളാൽ ചുററപ്പെട്ടതാണ് ആ താഴ്വാരം.

അവിടെ, ആൾപാർപ്പില്ല. കിളികളുടെ കളകൂജനങ്ങളില്ല. പാറകൾ വർണ്ണഭംഗിയുള്ളവയാണ്. അവയുടെ വിള്ളലുകളിൽ തങ്ങി നിൽക്കുന്ന ഹിമശകലങ്ങൾ, സൂര്യരശ്മികളേററു തിളങ്ങും.



ഗംഗാസാഗർ — ഒരു വീക്ഷണം

സമുദ്രനിരപ്പിൽനിന്നും 3,900 മീററർ ഉയരമുള്ള ആ സ്ഥലം, തണുപ്പേറിയതാണ്. കർക്കശമായ പർവ്വതാരോഹണംകൊണ്ടു കിതയ്ക്കുന്ന ഉത്സാഹികളായ തീർത്ഥാടകർ, തണുപ്പറിയുന്നില്ലെന്നു തോന്നും. മലകളിലെ ഒരു വളവുതിരിഞ്ഞു്, അല്പം മുമ്പോട്ടു ചെല്ലുമ്പോൾ കാണുന്ന ഹിമഗഹ്വരങ്ങൾക്കു മുമ്പിൽ, നമ്രശിരസ്കരായി, തൊഴുകൈയ്യോടെ അവർ നിലകൊള്ളുന്നു.

ഇവിടെയാണ്, ഗംഗയുടെ ഉത്ഭവസ്ഥാനമായ ഗോമുഖം. ഗോമുഖം എന്നാൽ, പശു വക്ത്രമെന്നും, ഭൂവക്ത്രമെന്നും അർത്ഥമുണ്ട്. "ഗോ" എന്ന വാക്കിനു്, ഭൂമി എന്നും അർത്ഥമുണ്ട്. ചെളിവെള്ളം കലങ്ങിയിറങ്ങി വരുന്ന ഇരുണ്ട ഗുഹ, ഏതാണ്ടൊരു പശുമുഖം പോലെയാണുതാനും. അതിൻെറ ഹിമനിർമ്മിതമായ

മുകൾച്ചുണ്ട് നീണ്ടുനിൽക്കുന്നു. പിന്നിൽ, ചെവികണക്കെ, നീണ്ട രണ്ടു ഹിമശലാകകളുമുണ്ട്.

100 മീററർ ഉയരവും, 33 മീററർ വീതിയുമുള്ളതാണ് ഈ ഗുഹ. അതിന്റെ വക്കുകളിൽനിന്ന് അടർന്നുവീഴുന്ന മഞ്ഞുകട്ടകൾ, വെള്ളത്തിലൂടെ, മണൽനിറഞ്ഞ താഴ്‌വരയിലേക്കു നീങ്ങുന്നു. ഇരുവശങ്ങളിലും മഞ്ഞുരുകി, കൊച്ചു ഉറവകൾ രൂപം കൊണ്ട്, ഗംഗയിലേക്കൊഴുകുന്നു. ആ കൊച്ചാറിന് വീതിയും, ആഴവും വദ്ധിക്കുന്നു. വെള്ളം ചളികലങ്ങിയതാണ്. പാറകൾക്കും, കല്ലുകൾക്കും, കട്ടിയുള്ള മണ്ണിനും മീതെയൊഴുകുമ്പോൾ വെള്ളം പതഞ്ഞുപൊന്തുന്നു.

നദിക്കര മണൽ നിറഞ്ഞതാണ്. അങ്ങിനെ ചിർബാസയിലെ ബിർച്ചും ചിറും മരക്കാടുകൾക്കിടയിലൂടെ ഗംഗ താഴോട്ടൊഴുകുന്നു.

ഗോമുഖം





ോഗാത്രി ക്ഷേത്രം

ദൈവങ്ങൾ ഹിമാലയ ശിഖരങ്ങളിൽ പാർക്കുന്നുവെന്നും, അവിടെനിന്നുമൊഴുകിവരുന്ന നദികൾ പുണ്യതീർത്ഥങ്ങളാണെന്നും, പഴയ കാലത്തു് ആളുകൾ വിശ്വസിച്ചിരുന്നു. അവയിൽ പരമ പുണ്യവതിയാണു് ഗംഗയെന്നാണു് വിശ്വാസം.

നദിയുടെ ഗതി എപ്പോഴും കുന്നിൽനിന്നു താഴോട്ടാണു്. ഗംഗോത്രിയിലേക്കു്, അത്യന്തം ഏകാന്തമായ 28 കിലോമീററർ സഞ്ചരിക്കണം. വഴിയിൽ, കടകളോ വീടുകളോ ഇല്ല. വഴിയരികിൽ, മുൻപു പോയവർ കൂട്ടിവച്ച ചരലും കല്ലും കൂനകൾ കണ്ടു വേണം വഴിയറിഞ്ഞു സഞ്ചരിക്കുവാൻ.

പാട്ടുപാടി, ചൂളംകുത്തി, നൃത്തംവച്ചു നീങ്ങുന്ന നദി, വഴിയ്ക്ക്, ചെറിയൊരു തീർത്ഥാടനകേന്ദ്രമായ ഗംഗോത്രി കടന്നുപോകുന്നു. നദീതടം പാറക്കഷണങ്ങളും കല്ലുകളും ചിതറിക്കിടക്കുന്നതാണ്. അവയ്ക്കുമീതെയാണ് ചെളികലങ്ങിയ, ഹിമശീതളമായ ജലപ്രവാഹം.

നഗ്നവും നിർജ്ജീവവുമായ പ്രകൃതി ദൃശ്യത്തിലേക്ക്, ഉന്നതങ്ങളായ മനോഹരവൃക്ഷങ്ങൾ കടന്നു വരുന്നു. നദിക്കരയിലെ ദേവതാരുമരങ്ങൾക്കിടയിലുള്ള പർണ്ണശാലകളിൽ, ഒട്ടേറെ സന്യാസിമാരെ കാണാം. മറുകരയിൽ. ഒരു ചെറു ക്ഷേത്രവും, കുറെ ചെറിയ പീടികകളും, എതാനും കുടിലുകളുമുണ്ട്. ഇവിടെ, സമുദ്രനിരപ്പിൽനിന്ന് 3000 മീററാണുയരം. കൊടും തണുപ്പുമാണ്. അനേകം പോഷകനദികളുമായി ചേർന്ന്, ഗംഗാപ്രവാഹം, കൂടുതൽ ആഴവും പരപ്പുമുള്ളതാകുന്നു. ഒഴുക്കിനു നല്ല ശക്തിയുമുണ്ട്. ഭീമാകാരങ്ങളായ പർവതങ്ങൾക്കിടയിലൂടെ, ഉന്നതങ്ങളായ മരങ്ങൾക്കിടയിലൂടെ, ഇടുങ്ങിയ പാറക്കെട്ടുകൾക്കിടയിലൂടെ, ഇടയ്ക്കു നൂറുകണക്കിനു കാട്ടാറുകളെ സഞ്ചയിച്ചുകൊണ്ട്, നദി ക്രമേണ മുന്നോട്ടു നീങ്ങുന്നു.

കേദാർനാഥിലെയും, ബദരീനാഥിലെയും പ്രസിദ്ധ തീർത്ഥാടനകേന്ദ്രങ്ങൾക്കടുത്തുത്ഭവിക്കുന്ന മന്ദാകിനിയും, അളകനന്ദയും, ദേവപ്രയാഗയിൽ വെച്ച്, ഗംഗയിൽ ചേരുന്നു. അനന്തരം, നദി പർവ്വതപ്രദേശങ്ങൾ വിട്ട്, ഋഷീകേശത്തും, ഹരിദ്വാരിലും എത്തിച്ചേരുന്നു.

ഋഷീകേശത്തുനിന്നും എതാനും മൈൽ അകലെയാണ്, മനോഹരമായ ലക്ഷ്മൺജൂല. ഇവിടെ, ഗംഗയുടെ തെളിവുററ ശീതള പ്രവാഹം പാറകൾക്കും, കല്ലുകൾക്കും മീതെയൊഴുകുന്നു. നദിയ്ക്കു കുറുകെ ഒരു പാലവും, എതാനും പ്രാചീന ക്ഷേത്രങ്ങളും ഇവിടെയുണ്ട്. ഇവിടത്തെ സന്ദർശകരുടെ കയ്യിൽ നിന്നും, തീററയെന്നു തോന്നുന്നതെന്തും തട്ടിക്കൊണ്ടുപോകാൻ കുരങ്ങുകൾ



**ലക്ഷ്മൺ ജൂല**

സദാ ജാഗരൂകരാണ്. വെള്ളത്തിൽ, പേടിയില്ലാത്ത വലിയ മീനുകളെക്കാണാം. തീർത്ഥാടകരുടെ കടത്തുവഞ്ചികൾക്കരികിൽ അവ നീന്തിക്കളിക്കും. അവയെ ആരും പിടിച്ചുകൂടാ. ആരെങ്കിലും നദിയിലേക്ക്, ഒരു ഉണ്ട ധാന്യമാവ് എറിഞ്ഞാൽ, ഒരു വായ കടിച്ചെടുക്കാൻവേണ്ടി, ഈ വലിയ മീനുകൾ തമ്മിൽ തിക്കുന്നതു കാണാം. അലഹബാദ്, ബനാറസ്, കൽക്കത്ത മുതലായ മഹാനഗരങ്ങളിൽ പാർക്കുന്നവർ, ലക്ഷ്മൺജൂലയിലെ തുള്ളിച്ചാ

ടുന്ന, തിളങ്ങുന്ന ജലപ്രവാഹത്തെ, സ്വനഗരങ്ങളിലൂടെയൊഴുകുന്ന പരന്ന, ശാന്തയായ ഗംഗയെന്നു തിരിച്ചറിയുകയേയില്ല. ലക്ഷ്മൺജൂലയിൽ, മരങ്ങൾ ചൂഴ്ന്നു്, വേഗമുള്ള ജലപ്രവാഹത്തിനിടയിൽ പാറക്കല്ലുകൾ നിറഞ്ഞ, സന്തുഷ്ടയായ ഒരു വനതടിനിയാണു് ഗംഗ.

അലഹബാദിലും, ബനാറസ്സിലും പോലെ ഹരിദ്വാരിലും, ഗംഗാതീരം നൂററാണ്ടുകളായി തീർത്ഥാടന കേന്ദ്രമാണു്. ഇവിടെ സ്നാനോത്സവവേളകളിൽ, ചെറുതും വലുതുമായ അനേകം മേളകൾ നടത്താറുണ്ടു്. അലഹബാദിലൊ, ഹരിദ്വാരിലൊ, പന്ത്രണ്ടു വർഷത്തിലൊരിക്കൽ നടത്താറുള്ള പൂർണ്ണകുംഭമേളയാണു് ഇവയിൽ പ്രധാനം. ഇവയ്ക്കിടയിൽ, കുറെക്കൂടി ചെറിയ തോതിൽ അർദ്ധകുംഭമേളകളും നടത്താറുണ്ടു്.

കുംഭമേളയുടെ വൈപുല്യം ലോകത്തു മററൊരു മേളക്കുമില്ല. ലക്ഷോപലക്ഷം മതവിശ്വാസികൾ, നാടെമ്പാടും നിന്നു്, ഗംഗയിലെ പരമ്പരാഗതമായ സ്നാനകർമ്മത്തിൽ പങ്കെടുക്കാൻ എത്തിച്ചേരുന്നു. വിവിധ വേഷങ്ങളണിഞ്ഞവരും വിവിധ ഭാഷകൾ സംസാരിക്കുന്നവരും സമൂഹത്തിന്റെ വിവിധതലങ്ങളിൽ നിൽക്കുന്നവരുമായ ആളുകളെ ഇവിടെ കാണാം.

തീർത്ഥാടകർ ഇവിടെനിന്നും ഗംഗാജലം നിറച്ച കുംഭങ്ങളും മററും, മേളയിൽ പങ്കെടുത്തതിന്റെ ഓർമ്മയ്ക്കായി കൊണ്ടുപോകുന്നു.



## II. ഗംഗ സമതലങ്ങളിൽ

ഹരിദ്വാരം കഴിഞ്ഞാൽ. ഗംഗയുടെ വിസ്തൃതി വർദ്ധിക്കുകയും, ഗതിവേഗം മന്ദീഭവിക്കുകയും ചെയ്യുന്നു. വരണ്ട വയലേലകൾക്കു വെള്ളമെത്തിക്കാനും, നാടൻ വഞ്ചികൾക്കു കടന്നു പോകാനും വേണ്ടി, ഇവിടെ അനേകം തോടുകളുണ്ട്. സഹറൻപൂർ, മീററ്റ്, അലിഗഢ് എന്നീ നഗരങ്ങൾ പിന്നിട്ട്, സമതലങ്ങളിലൂടെ ഒഴുകുന്ന ഗംഗാ ഇപ്പോൾ ഫറൂക്കബാദ് ജില്ലയിലേക്കു കടക്കുന്നു. രാമഗംഗ, ഗംഗയോടു ചേരുന്നതു് ഇവിടെയാണ്. അഗാധമായ കയങ്ങളും, കുത്തൊഴുക്കുള്ള പ്രവാഹങ്ങളും, വെള്ളം കുറഞ്ഞ മണൽത്തിട്ടുകളും ഇടകലർന്ന വിസ്തൃതമായ ഒരു നദിയാണ് ഇപ്പോൾ ഗംഗ.

അലഹബാദിൽവച്ച്, യമുന ഗംഗയോടു ചേരുന്നു. പ്രയാഗ എന്നുകൂടി പേരുള്ള നഗരമാണ് അലഹബാദ്. ഗംഗയും, യമുനയും, ഭൂഗർഭത്തിലൊഴുകുന്ന അദൃശ്യയായ സരസ്വതിയും, ഇവിടെ സമ്മേളിക്കുന്നുവെന്നാണു സങ്കല്പം. ഈ മൂന്നു നദികളുടെ സമ്മേളനരംഗമായ ഇടം, ത്രിവേണിയെന്നും, സംഗമമെന്നും അറിയപ്പെടുന്നു. പരിപാവനവും, സർവ്വാദരണീയവുമാണ് ഇവിടം. അലഹബാദിൽ ഗംഗയിലെ കലങ്ങിയ വെള്ളവും, യമുനയിലെ തെളിവുററ നീല ജലവും, വ്യക്തമായി വേർതിരിഞ്ഞു കാണാം.

ഗംഗയുടെ പോഷകനദികളിലേക്കും പ്രസിദ്ധയാണു യമുന. ടെഹ്രിഗഢ്‌വാൽ ജില്ലയിൽ തീർത്ഥാടനകേന്ദ്രമായ യമുനോത്രിയി



പ്രയാഗയിലെ സംഗമം

ലാണ് അതിന്റെ ഉത്ഭവം. യമുനയുടെ ഉത്ഭവസ്ഥാനത്ത് ഏതാനും മികച്ച ചൂട്ടറവുകളുണ്ട്.

യമുന, മലകളിലൂടെ കീഴോട്ടൊഴുകി, ഒടുവിൽ മലമ്പ്രദേശങ്ങൾ വിട്ട് ഡൂൺ താഴ്‌വരയിൽ പ്രവേശിക്കുന്നു. അവിടെ നിന്നും, മഞ്ഞണിഞ്ഞ ഹിമാലയ ശിഖരങ്ങളുടെ ഒരു മനോഹര ദൃശ്യം ലഭിക്കും. ഏകദേശം 150മൈൽ ഒഴുകിക്കഴിഞ്ഞിട്ട്, ശിവാലിക്ക്മല കടന്ന്. യമുന വിശാലമായ സമതലങ്ങളിലെത്തുന്നു. ഫൈയ്സാബാദിനടുത്താണിത്.

യമുനയുടെ ഇരുകരകളിലും, കാഷികാവശ്യങ്ങൾക്കുള്ള തോടു വെട്ടിയിട്ടുണ്ട്. ഭാരതതലസ്ഥാനം ദില്ലി, ശ്രീകൃഷ്ണന്റെ

ജീവിതവുമായി ബന്ധപ്പെട്ട മഥുര, വൃന്ദാവനം, താജ്മഹാലിന്റെ നഗരമായ ആഗ്ര മുതലായ ചില പ്രസിദ്ധ നഗരങ്ങൾ, യമുനാതീരത്താണ്.

യമുന ഒരു മനോഹര നദിയാണ്. സമുദ്രനിരപ്പിൽനിന്നും 3250 മീററർ ഉയരത്തിലാണ് അതിന്റെ ഉല്പത്തി. ദീർഘയാത്രക്കിടക്ക് ഒട്ടേറെ തീവണ്ടിപ്പാലങ്ങൾ അതിനെ മുറിച്ചു കടക്കുന്നു. ദില്ലിയിലും, മഥുരയിലും, ആഗ്രയിലും, അലഹബാദിലുമുള്ളവയാണ് അവയിൽ പ്രധാനം. ഇവക്കു പുറമെ, വളരെ, വഞ്ചിപ്പാലങ്ങളുമുണ്ട്. വേനൽക്കാലത്ത് ഇവ വളരെ ഉപകരിക്കുന്നു.

ബനാറെസ്സെന്നും, കാശിയെന്നും പേരുള്ള പ്രാചീനനഗര

ഒരു വഞ്ചിപ്പാലം



മായ വാരാണസിയാണ്, ഗംഗാതീരത്തുള്ള ഏററവും പ്രസിദ്ധമായ നഗരം. ഗംഗയുടെ രണ്ടു ചെറിയ പോഷകനദികളായ "വരുണ" യുടെയും "അസി" യുടെയും ഇടയ്ക്കു സ്ഥിതിചെയ്യുന്നതുകൊണ്ടാണ്, അതിന് ഈ പേർ ലഭിച്ചത്. അലഹബാദിൽനിന്നും വളരെയകലെയല്ലാത്ത വാരാണസി, ഹിന്ദുക്കൾക്ക്, പരമ പാവനമായ ഒരു തീർത്ഥാടനകേന്ദ്രമാണ്. വാരാണസിയിൽവച്ചു മരിച്ചാൽ, നേരെ സ്വർഗ്ഗത്തെത്തുമെന്നാണ് വിശ്വാസം. ഇതേപ്പററി രസകരമായ ഒരു കഥ പ്രചരിച്ചിട്ടുമുണ്ട്.

ശിവൻെറയും പാർവ്വതിയുടെയും അനുഗ്രഹം കാരണം കാശിയിൽവച്ചു മരിക്കുന്നവർ, എല്ലാ പാപങ്ങളിൽ നിന്നും മുക്തരായി, നേരെ സ്വർഗ്ഗത്തുപോകുമെന്നു വിശ്വസിക്കപ്പെട്ടുവന്നു.

പുണ്യാത്മാവായിരുന്നെങ്കിലും, അഹങ്കാരിയായിരുന്നു വ്യാസദേവൻ. അദ്ദേഹം കാശിയ്ക്കടുത്ത്, മറെറാരു നഗരം പണിതു, അതിന് വ്യാസകാശിയെന്നു പേരിട്ടു. അനന്തരം അദ്ദേഹം ശിവപൂജ തുടങ്ങി. ശിവൻ പ്രത്യക്ഷപ്പെട്ട്, എന്തു വരം വേണമെന്നു ചോദിച്ചപ്പോൾ, വ്യാസകാശിയിൽ മരിക്കുന്നവരും സ്വർഗ്ഗം പൂകണമെന്ന്, വ്യാസദേവൻ അപേക്ഷിച്ചു. ഉദാരനായ ശിവൻ മറെറാന്നും ഓർക്കാതെ ഉടൻതന്നെ വരദാനം ചെയ്തു.

അങ്ങിനെ കാശിയുടെ തനിമ നഷ്ടപ്പെട്ടു. ഇക്കാര്യത്തിൽ എന്തെങ്കിലും ചെയ്യാൻ, കാശിയിലെ പുരോഹിതന്മാർ ദുർഗ്ഗയോട് പ്രാർത്ഥിച്ചു. പിറേറ ദിവസം, ഒരു വൃദ്ധസ്ത്രീ, ഇടറുന്ന കാൽവെപ്പോടെ, വ്യാസദേവനെ സമീപിച്ച്, ഇങ്ങിനെ ചോദിച്ചു. "ഇവിടെ വച്ച് മരിക്കുന്നയാൾക്ക് എന്തു സംഭവിക്കുമെന്ന് ഒന്നു പറയുമൊ?"

വ്യാസദേവൻ, സാഭിമാനം പ്രതിവചിച്ചു," അല്ലയോ വൃദ്ധേ, അയാൾ സ്വർഗ്ഗത്തെത്തും".

"ങേ! എന്താ പറഞ്ഞതു്?" ആ ബധിര, വീണ്ടും ചോദിച്ചു.

"മരിക്കുന്നയാൾ സ്വർഗ്ഗത്തു പോകും", വ്യാസദേവൻ, അക്ഷമയോടെ പറഞ്ഞു.

"എവിടെപ്പോകുമെന്നാ പറഞ്ഞതു" വൃദ്ധ ചെവിയ്ക്കു കൈ കൊട്ടുത്തുകൊണ്ടു വീണ്ടും ചോദിച്ചു.

"സ്വർഗ്ഗത്തു്", ക്ഷമകെട്ട വ്യാസദേവൻ ഗർജ്ജിച്ചു.

വൃദ്ധ കുറെക്കൂടി അടുത്തു ചെന്നിട്ടു് വീണ്ടും ചോദിച്ചു "മരിക്കുന്നവൻ എന്തു ചെയ്യുമെന്നാണു പറഞ്ഞതു്?"

ക്രോധാവിഷ്ടനായ വ്യാസദേവൻ ഇങ്ങനെ അലറി "കഴുതയാകുമെന്നാണു ഞാൻ പറഞ്ഞതു്". "അങ്ങിനെയാകട്ടെ" എന്നു പറഞ്ഞുകൊണ്ടു്, വൃദ്ധ, വ്യാസദേവനെ അത്ഭുതപ്പെടുത്തുമാറു് മറഞ്ഞു. ആ വൃദ്ധ, ദുർഗ്ഗയല്ലാതെ മററാരുമായിരുന്നില്ല. ഈ സംഭവത്തിനുശേഷം, ലക്ഷോപലക്ഷം ആളുകൾ ജീവിതസായാഹ്നം ചിലവിടാൻ ബനാറസ്സിലെത്തും. അല്പം മാത്രം ചെലവു ചെയ്തു്, സന്തോഷമതികളായി, അവർ ലളിതജീവിതം നയിക്കും. ആളുകൾ, വാർദ്ധക്യകാലത്തു്, വ്യാസകാശിയിൽ താമസിക്കാതിരിക്കാൻ കഴിവതും ശ്രമിക്കും. സാദ്ധ്യമായിടത്തോളം, അവിടെ ചരമഗതി പ്രാപിക്കാതിരിക്കാനും നോക്കും.

ബനാറസ്സ്, ഇന്നും ഒരു സംസ്കൃത പഠനകേന്ദ്രമാണു്. ഈ പ്രാചീന നഗരം കാണാൻ സഞ്ചാരികൾ ഉത്സുകരത്രെ. അവിടെ, നദിക്കരയിൽ, പഴയ കൽപ്പടവുകളുടെയും, ക്ഷേത്രങ്ങളുടെയും, പള്ളികളുടെയും, ചിതാഘട്ടങ്ങളുടെയും, തിക്കിത്തിരക്കുന്ന ജനക്കൂട്ടങ്ങളുടെയും, മത്സരിച്ചുപായുന്ന വഞ്ചികളുടെയും, നിറപ്പകിട്ടിയന്ന കൂററൻ കുടകളുടെയും അവിസ്മരണീയമായ ദൃശ്യങ്ങൾ കാണാം. പട്ടിനും. കസവുതുന്നലിനും ലോകപ്രസിദ്ധമാണീ നഗരം. കൈകൊണ്ടു നെയ്തെടുത്ത ഒരു ബനാറിസ് പട്ടുസാരിയ്ക്കു തുല്യമായ തുണിത്തരമില്ല.

യമുനയ്ക്കു പുറമെ, ഗംഗയ്ക്കു് വലതുകരയിൽ, പ്രസിദ്ധയായ മറെറാരു പോഷകനദികൂടിയുണ്ടു്. "സോണെ" നദിയാണിതു്. പണ്ടുകാലംമുതൽ, പ്രസിദ്ധമായ കാലിച്ചന്തകളുടെ സ്ഥലമായ സോണെപ്പൂരിനടുത്തുവച്ചു്, ഈ നദി ഗംഗയിൽ ലയിയ്ക്കുന്നു.

കാശിയിലെ സ്നാനഘട്ടങ്ങൾ



ഇടതുകരയിൽ, മൂന്നു പ്രസിദ്ധങ്ങളായ പോഷകനദികളുണ്ട്. അതിലൊന്നാണ് ഗോമതി. ഉത്തർപ്രദേശിന്റെ തലസ്ഥാനവും, ഒരു മുസ്ലീം സാംസ്കാരികകേന്ദ്രവുമായ ലക്നൗ, ഈ നദിക്കരയിലാണ്. ടിബറ്റിൽ, മാനസസരസ്സിനടുത്തുനിന്നു ഉത്ഭവിക്കുന്ന ഘഘാരയാണ് മറ്റൊരു പോഷകനദി. ഗണ്ഡക്ക് ആണ് ഒടുവിലത്തേതു്.

ഉത്തർപ്രദേശിലെ പ്രധാന ജലയാത്രസൌകര്യമായ ഘഘാര, ഛപ്രയ്ക്കടുത്തുവച്ച് ഗംഗയിൽ പതിക്കുന്നു.

മൂന്നു നദികൾചേർന്നുണ്ടാകുന്ന ഗണ്ഡക്കിനു് നേപ്പാളിൽ പറയുന്നതു് ത്രിശൂലിഗംഗയെന്നാണു്. പാട്നയ്ക്കടുത്തു്, അതു ഗംഗയിൽ വീഴുന്നു. പാട്നയും ഒരു പ്രാചീന നഗരമാണ്. ബുദ്ധരാജാവായ അശോകൻ വാണിരുന്ന പാടലീപുത്രത്തിന്റെ സ്ഥാനത്താണ്, അതു പണിതിരിക്കുന്നതു്.

പാട്ന പിന്നിട്ടു്, ഗംഗ വീണ്ടും കിഴക്കോട്ടൊഴുകുന്നു. നീപ്പാളിലുത്ഭവിക്കുന്ന ഒരു ചെറിയ നദിയായ കോസി, ഗംഗയിൽ ചേരുന്നതു് ഇവിടെയാണ്.

അനന്തരം ഗംഗ, രാജ്മഹാൽ കുന്നുകളെ ചുറ്റിയൊഴുകി, ബംഗാളിന്റെ പഴയ തലസ്ഥാനവും, ഇപ്പോൾ നശിച്ചുകിടക്കുന്നതുമായ ഗൗർ നഗരവും കടന്നുപോകുന്നു. മുഷിദാബാദിനും, രാജ്ഷാഹിയ്ക്കുമിടയ്ക്കു്, മാതഭംഗനദി ഗംഗയിൽനിന്നും വേർപിരിഞ്ഞൊഴുകിത്തുടങ്ങുന്നിടത്താണ്, ഭാരത-പാകിസ്ഥാൻ അതിർത്തി. മുഷിദാബാദും, അടുത്തുള്ള ബറാംപൂരും, പട്ടുതുണികൾക്കു വിഖ്യാതമാണ്. ഇവിടെ, മുസ്ലീം നവാബുമാർ, ഒട്ടേറെ കോട്ടകളും, കൊട്ടാരങ്ങളും പണിതിട്ടുണ്ട്.

ഗംഗയുടെ പതനമുഖം അതിവിശാലമാണ്. ബംഗാൾ ഉൾക്കടലിൽനിന്നും 480 കിലോ മീററർ അകലെ, ഗംഗ ശിഥിലമാകുന്നിടത്തു്, അതാരംഭിക്കുന്നു. അതിന്റെ പ്രധാന ശാഖ, പത്മയെന്ന പേരിൽ, തെക്കുകിഴക്കോട്ടൊഴുകി, പാകിസ്ഥാനിലെ ഗോവലുണ്ടയിൽ കടക്കുന്നു.



കല്ക്കത്തയിലെ ജട്ടികൾ

അവിടെവച്ച് അതു് ബ്രഹ്മപുത്രയുമായി ചേരുന്നു. അങ്ങിനെയുണ്ടാകുന്ന മഹാനദിയെ മേഘ്നയെന്നാണ് വിളിക്കുന്നതു്. നൗഖാലിയ്ക്കടുത്തു്, അതു് ബംഗാൾ ഉൾക്കടലിൽ പതിക്കുന്നിടത്താണ്, നദിയുടെ കിഴക്കൻ പതനമുഖം.

എന്നാൽ, നദിയുടെ പശ്ചിമപതനമുഖമായ ഹൂഗ്ലിയുമാണ്, ഭാരതത്തിനു് കൂടുതൽ ഉററബന്ധം. അതിൻെറ കരയിലാണ്, കടലിൽനിന്നും 144 കിലോമീററർ ഉള്ളിൽ, സ്ഥിതിചെയ്യുന്ന, പ്രധാന തുറമുഖമായ കൽക്കത്ത. വാണിജ്യപ്രധാനമാണ് ഈ പ്രദേശം. ഭാരതത്തിനു്, വൻകിട തുറമുഖങ്ങൾ ചുരുക്കമാണ്. ഭാരത

ത്തിൻെറ വാണിജ്യത്തിൻെറ വളരെ വലിയൊരു ഭാഗം കല്ക്കത്ത തുറമുഖമാണ് കൈകാര്യം ചെയ്യുന്നതു്.

നിർഭാഗ്യവശാൽ, ഹൂഗ്ലിയിലും ശാഖകളിലും, എക്കലും വണ്ടലും വന്നടിയുന്നതു്, ഉൽക്കണ്ഠയ്ക്കു കാരണമായിട്ടുണ്ടു്.

അതിനെ രക്ഷിക്കാൻ പദ്ധതികൾ തയ്യാറാക്കിവരുന്നു. നദിയിൽ കുറെക്കൂടി താഴെ "ഹാൽദിയ" എന്നൊരു തുറമുഖം പണിയുന്നുണ്ടു്. തന്മൂലം, കൽക്കത്തയിലെ കപ്പൽത്തിരക്കിനാശ്വാസം കിട്ടും. ഹൂഗ്ലിയ്ക്കു കുറുകെ, ഒരു പാലംകൂടി പണിയും.



## III. ഗംഗ കടലിലേക്കൊഴുകുന്നു

ഗംഗയ്ക്ക് 2,465 കിലോമീററർ നീളമുണ്ട്. ഹൈന്ദവ സംസ്കാരത്തിൻെറ ഈററില്ലമായാണ്, ഗംഗാതടം കരുതപ്പെടുന്നത്. അനേകായിരം വർഷങ്ങൾക്കുമുൻപ്, ആര്യന്മാർ മദ്ധ്യയൂറോപ്പിൽനിന്നും, ഏഷ്യയിൽനിന്നും, ദുർഗ്ഗമങ്ങളായ മലമ്പാതകളിലൂടെ ഭാരതത്തിലേക്കു വന്നു. കിഴക്കോട്ടൊഴുകുന്ന ഈ മഹാനദിയെ അനുഗമിച്ച്, സ്വന്തം വിജ്ഞാന സാമർത്ഥ്യങ്ങൾ പകർന്നു നൽകിക്കൊണ്ട് അവർ നീങ്ങി. ക്രമേണ ആദിമവാസികളുമായി തിരിച്ചറിയാനാകാത്തവിധം അവർ ലയിച്ചിണങ്ങി.

പോയിടത്തെല്ലാം അവർ നഗരങ്ങളും, കുടിപാർപ്പുകളും സ്ഥാപിച്ചു. അവരുടെ പട്ടണങ്ങളിൽ പലതും, പ്രസിദ്ധിയാർജ്ജിക്കുകയും, വിദ്യാഭ്യാസത്തിൻെറയും വാണിജ്യത്തിൻെറയും പ്രസിദ്ധ കേന്ദ്രങ്ങളായിത്തീരുകയും ചെയ്തു. ഗംഗയായിരുന്നു അവരുടെ ജീവരക്തം. അതിൻെറ കരയിൽ പാർപ്പുറപ്പിച്ചവർ, അതിൽ കുളിച്ചു. അതിലെ വെള്ളം കുടിച്ചു. അതിലൂടെ വഞ്ചിയോടിച്ചു. അകലെയുള്ള വരണ്ട ഭൂമികളിലേക്ക് വെള്ളമെത്തിക്കാൻ അതിൽനിന്നും തോട്ടുവെട്ടി. മരിച്ചാൽ ചിത കൂട്ടുക ഗംഗാതീരത്തായിരുന്നു. അവർ ഗംഗയെ ആരാധിച്ചു. ഒരു തുള്ളി ഗംഗാജലം, ശരീരത്തെയും ആത്മാവിനെയും സംശുദ്ധമാക്കാൻ മതിയാകുമെന്ന് അവർ വിശ്വസിച്ചു.

ഗംഗാതീരത്തെ ചില പട്ടണങ്ങൾ അനേകായിരം വർഷങ്ങൾക്കുമുൻപു പണിഞ്ഞതാണ്.

അതിലൊന്നാണ വാരാണസി. അതിൻെറ ചരിത്രം വളരെ പഴക്കമുള്ളതാണ്. സിദ്ധാർത്ഥരാജകുമാരൻ സ്വപിതാവിൻെറ കൊട്ടാരം വെടിഞ്ഞശേഷം, പണ്ഡിതന്മാരുടെ ശിഷ്യത്വം സ്വീകരിച്ച്. പഠിക്കാനെത്തിയതിവിടെയാണ്. 2500-ലേറെ സംവത്സരങ്ങൾക്കപ്പുറം സംഭവിച്ചതാണിതെല്ലാം. അന്നും വിഖ്യാതമായ ഒരു വിജ്ഞാനകേന്ദ്രമായിരുന്നു വാരാണസി.

ഗംഗാതീരങ്ങളിൽ വാണിജ്യവ്യവസായങ്ങൾ അഭിവൃദ്ധി പ്രാപിച്ചിരുന്ന ഒരു കാലമുണ്ടായിരുന്നു എന്നു് കാണിക്കുന്ന ഐതിഹ്യങ്ങളുണ്ട്. അനേകം പായകൾ കെട്ടിയ, ഭംഗിയേറിയ വലിയ വഞ്ചികളിലാണ്, നദിയിലൂടെ സഞ്ചരിച്ചിരുന്നതു്. കച്ചവടക്കപ്പൽക്കൂട്ടങ്ങൾ ഗംഗയിലൂടെ നീങ്ങി, ബംഗാൾ ഉൾക്കടലിലെത്തി വിദൂരദേശങ്ങളിലേക്ക വാണിജ്യത്തിനു പോകുമായിരുന്നു. ദൂരെ കിഴക്കൻ രാജ്യങ്ങളിൽ, ഇന്നും ഹിന്ദുമതത്തിൻെറയും സംസ്കാരത്തിൻെറയും അവശിഷ്ടങ്ങൾ കാണാൻ കഴിയും.

വഞ്ചികളുപയോഗിച്ച്, വൻതോതിൽ വ്യാപാരം നടത്തിവന്നു. ഇന്നും, ധാന്യം, വയ്ക്കോൽ, കൽക്കരി, തടി മുതലായ ഗ്രാമീണോൽപ്പന്നങ്ങൾ. പരന്ന അടിഭാഗമുള്ള വഞ്ചികളുപയോഗിച്ചാണ് നദിയിലൂടെ കടത്തുന്നതു്. അവയിൽ ചിലവ പായകെട്ടിയവയാണ്. മററുള്ളവ തുഴവച്ചവയും. ഇനി ചിലവ യന്ത്രം ഘടിപ്പിച്ചവയാണ്. പായകളിൽ കാററുപിടിച്ചു വിങ്ങി, നദിയിലൂടെ നിശ്ശബ്ദമായി തെന്നിനീങ്ങുന്ന വഞ്ചികളെക്കാൾ മനോഹരമോ, ശാന്തിപ്രദമോ ആയ ഒരു കാഴ്ച കാണാൻ കിട്ടില്ല.

കൽക്കത്തയിൽ നിന്നും ഏതാണ്ട് 50 കിലോമീററർ അകലെ മനോഹരമായ ഡയമണ്ട് ഹാർബറിന് സമീപം, രൂപനാരായൺ നദി ഗംഗയിൽ ചേരുന്നു. ഇവിടെ നദിയുടെ വിസ്തൃതി കാരണം, പലേടങ്ങളിലും മറുകര കാണാൻ സാദ്ധ്യമല്ല. ഇതു് ഭംഗിയേറിയ ഒരു സ്ഥലമാണ്.

കടലിനടുത്താണ്, ഇടതൂർന്ന കാടുകളും, വന്യജന്തുക്കളുമുള്ള

സുന്ദർബൻ. രാജകീയ ബംഗാൾ വ്യാഘ്രത്തിന്റെ വാസ കേന്ദ്രമാണിവിടമെന്നു പറയപ്പെടുന്നു. അവയെ സംരക്ഷിക്കുവാൻ ശ്രമങ്ങൾ നടന്നുവരുന്നു.

ഗംഗയുടെ മാർഗ്ഗം മുഴുവൻ, താൽപ്പര്യജനകമായ അനേകം സ്ഥലങ്ങളുണ്ട്. അതിന്റെ ഉത്തേജകമായ സൗന്ദര്യവും, ആത്മീയമൂല്യവും, സംശുദ്ധിയും കിടയററതാണ്. അതിന്റെ ഇരു കരകളിലും പാർക്കുന്ന ബഹുസഹസ്രം ജനങ്ങളിൽ അതു സംജാതമാക്കാൻ സഹായിക്കുന്ന ഐക്യബോധമാണ്, ഗംഗയെ മററുള്ളവകളിലും ശ്രേഷ്ഠമാക്കിത്തീർക്കുന്നതു്. പ്രാചീനകാലം മുതൽക്കേ ഇരുകരകളിലുമുള്ള പ്രവിശ്യകളുടെ ഒരു ഐക്യതന്തുവായിരുന്നു ഗംഗ. അതിന്റെ തീരത്തു പാർത്തിരുന്നവർ, ഭിന്നഭാഷകൾ സംസാരിച്ചു. ഭിന്നരീതിയിൽ വസ്ത്രധാരണം ചെയ്തു. ഭിന്നമായ ആചാരങ്ങൾ അനുഷ്ഠിച്ചു. ഭിന്നമായ ഭക്ഷണം കഴിച്ചു. ഇതെല്ലാം അവരെ അന്യോന്യം അപരിചിതരാക്കിത്തീർക്കേണ്ടതായിരുന്നു. എന്നാൽ അങ്ങിനെയുണ്ടായില്ല.

എന്തെന്നാൽ, വടക്കു പടിഞ്ഞാറൻ പർവ്വതനിരകളിലെ ഉന്നതസ്ഥാനീയമായ ഉത്പത്തിസ്ഥലം മുതൽ, ബംഗാൾ ഉൾക്കടലിനടുത്തു് ഗംഗാ സാഗറിലെ പതനസ്ഥാനംവരെ, ഹിന്ദുസ്ഥാനത്തിലെ മഹാസമതലമപ്പാടെ ഫലഭൂയിഷ്ഠമാക്കുന്ന ഗംഗാ മാതാവിന്റെ മക്കളെന്നാണ് അവർ സ്വയം കരുതുന്നതു്. അങ്ങിനെ ഗംഗയാറൊഴുകുന്തോറും അതിന്റെ പതനമുഖങ്ങളിൽനിന്നു, എക്കലും വണ്ടലും കലർന്ന് തവിട്ടുനിറമാണ്ട ജലസഞ്ചയം സമുദ്രത്തിൽ പതിക്കുന്നു. അതാണു യാത്രയുടെ അന്ത്യം. ഉത്ഭവസ്ഥാനം മുതൽ, പതനസ്ഥാനംവരെ സ്നേഹിക്കപ്പെടുകയും ആരാധിക്കപ്പെടുകയും ചെയ്യുന്ന ഗംഗയുടെ കഥാസമാപ്തിയും അതുതന്നെ.



# IV. ബ്രഹ്മപുത്ര

ഹിമാലയങ്ങളിലെ മഞ്ഞണിഞ്ഞ മനോഹരങ്ങളായ മലകളിലൂടെ താഴേയ്ക്കൊഴുകുന്ന ബ്രഹ്മപുത്രയിലെ പതയുന്ന നീലജലം ശ്രദ്ധേയമായ ഒരു കാഴ്ചയാണ്. ഭൂട്ടാനിലെ അടിമലകളിലുള്ള തീററസ്ഥാനങ്ങളിലേക്ക്, കറുപ്പും മഞ്ഞയും നിറം കലർന്ന പൊന്മാനുകൾ പറന്നുനീങ്ങുന്നതിനിടയിലൂടെ, മഹാർഹങ്ങളായ ഹിമാലയശൃംഗങ്ങൾക്കിടയ്ക്കുള്ള അഗാധ ഗർത്തങ്ങൾവഴി കലങ്ങിമറിഞ്ഞൊഴുകുന്ന ജലപ്രവാഹം ഹൃദയാപഹാരിയാണ്.

ബ്രഹ്മപുത്രയുടെ ഗതി, താല്പര്യജനകമാണ്. സമുദ്രനിരപ്പിൽ നിന്ന് 5100 മീററർ ഉയരത്തിൽ, കൈലാസ പർവ്വതത്തിൻെറ അടിവാരത്തിൽ ഒരു മഹാഹിമാനിയുണ്ട്. അവിടെ നിന്നും ശുദ്ധികർത്താവ് എന്നർത്ഥം വരുന്ന സാങ്ങ്പോ എന്നു പേരുള്ള ഒരു നദി ഉത്ഭവിക്കുന്നു, പ്രസിദ്ധമായ മാനസസരസ്സ്, ഇവിടെയടുത്താണ്. സിന്ധുവിൻെറയും സത്ലജിൻെറയും ഉത്ഭവസ്ഥാനങ്ങളും ഇതിനടുത്തുതന്നെ.

ഹിമാലയത്തിൽനിന്നും ഏതാണ്ട് 160 കിലോമീററർ അകലത്തിൽ 1120 കിലോമീററർ ദൂരം സാങ്ങ്പോ നദി ഒഴുകുന്നു. ക്രമേണ, ഇരുകരകളിലുംനിന്ന് പോഷകനദികൾ ചേർന്ന് അതിൻെറ പരപ്പും ആഴവും കൂട്ടുന്നു. കൊടും തണുപ്പും, വർഷത്തിൽ മിക്കവാറും എല്ലാ സമയവും ശൈത്യക്കാററുമടിക്കുന്ന, ടിബററൻ പീഠഭൂമിയിലൂടെയാണ് അതിൻെറ ഗതി. മിക്കസ്ഥലങ്ങളിലും ആൾപാർപ്പേയില്ല. ചിലയിടങ്ങളിൽ, നദിക്കരയിൽ, ചെറുപട്ട

ണങ്ങളും, ഗ്രാമങ്ങളും, ഇടയന്മാർ ആട്ടുകളെ സൂക്ഷിക്കുന്ന കൂടാരങ്ങളും കാണാം.

ദലായ്ലാമ താമസിച്ചിരുന്ന പ്രസിദ്ധമായ പൊട്ടാലപർവ്വതക്കൊട്ടാരം സ്ഥിതിചെയ്യുന്ന ലാസായും കടന്നാണ്, നദിയുടെ ഗതി. ഇവിടെനദിയ്ക്കു നല്ല വീതിയുണ്ട്. ഏകദേശം 640 കിലോമീററർ ദൂരം ഇതിൽ വഞ്ചിയോടിക്കാം, മിയ്ക്ക വഞ്ചികളും, കൊറാക്കിൾ എന്നു പേരുള്ള ഇനമാണ്. ആററുചെടികളുടെ കമ്പുകൊണ്ടുള്ള ചട്ടക്കൂട്ടിൽ, മൃഗങ്ങളുടെ തോൽ വലിച്ചുകെട്ടി നിർമ്മിക്കുന്ന ഈ വഞ്ചികൾക്ക് ഭാരം കുറവാണെങ്കിലും, നല്ല ബലമുണ്ട്. ഉയന്ന പർവതപ്രദേശങ്ങളിൽനിന്നും ഭാരതത്തിലേക്കു

ബ്രഹ്മപുത്ര





ടീസ്റ്റ — പർവ്വതങ്ങൾക്കടുത്തു്

കടന്നുവന്നവരധികവും, ഇത്തരം കൊറക്കിളുകളിലാണ്, നദികടന്ന തു്. ചിലയിടങ്ങളിൽ മുളകൊണ്ടുണ്ടാക്കിയ തൂക്കുപാലങ്ങളുമുണ്ട്.

സേല-ധിസോങ്ങ് എന്ന സ്ഥലത്ത്, ബ്രഹ്മപുത്രയ്ക്ക് 3.2കിലോമീറ്റർ വിസ്‌തൃതിയുണ്ട്. അനന്തരം വൻമലകൾക്കിടയിൽക്കൂടി, ആദ്യം കിഴക്കോട്ടും, പിന്നെ തെക്കോട്ടുമാണ് നദീപ്രവാഹം.

ഇവിടെ നദിയുടെ പ്രവാഹവേഗം വർദ്ധിക്കുന്നു. ഭയാനകമായ ഒരു ഗർജ്ജനത്തോടെ, ഇടുങ്ങിയ പാറക്കെട്ടുകളിലേക്ക് അതു കടക്കുന്നു. അടിമലകളിൽ, നദി വീണ്ടും പ്രത്യക്ഷയാകുംവരെയുള്ള അതിൻെറ പ്രവാഹ നിർഘോഷം കേട്ട് ഭൂമി വിറകൊള്ളുന്നതാ

യി തോന്നിപ്പോകും. അനന്തരം, സൗദിയായിൽവച്ച് അതിർത്തി കടന്ന്, ബ്രഹ്മപുത്ര ഭാരതത്തിൽ കടക്കുകയും, ആസ്സാം താഴ്വരയിലൂടെ താഴോട്ടൊഴുകുകയും ചെയ്യുന്നു.

കിഴക്കുനിന്നും ദിബാങ്ങും, സെസിരിയും, പടിഞ്ഞാറുനിന്ന് മനോഹരിയെങ്കിലും അപകടകാരിയായ ടീസ്റ്റയും ഉൾപ്പെടെ കൂടുതൽ പോഷകനദികൾ ഇവിടെ ബ്രഹ്മപുത്രയിൽ ചേരുന്നു. അലറിയൊഴുകുന്ന ഈ മഹാനദി, ബ്രഹ്മപുത്രയെന്നു വിളിക്കപ്പെട്ടുതുടങ്ങുന്നതു് ഇവിടെയാണ്. 9.6 കിലോമീററർ വീതിയുള്ള ഒരു നദീതടത്തിലൂടെ, ഇടയ്ക്കിടെ ഗതിമാറി, 720 കിലോമീററർ ദൂരം, അതു ആസ്സാം താഴ്വരയിലൂടെ ഒഴുകുന്നു. കടലിലേക്കൊഴുകുന്നതിനിടയിൽ പല പേരുകളിലും ഈ നദി അറിയപ്പെടുന്നുണ്ട്. വടക്ക്, യമുന എന്നും, ഗോവലുണ്ടയിൽവച്ച് ഗംഗയോടു ചേർന്ന ശേഷം പത്മ എന്നും ബംഗാൾ ഉൾക്കടലിലെ പതനസ്ഥാനത്തിനടുത്ത് മേഘ്ന എന്നും ഇതിനു പേരുണ്ട്.

ബ്രഹ്മപുത്രയ്ക്ക് ഗംഗയെക്കാൾ 400 കിലോമീററർ നീളം കൂടുതലാണ്. എങ്കിലും അതിന്റെ ഏറിയ പങ്കു, ഭാരതത്തിനു വെളിയിൽ, ആദ്യം ടിബററിലൂടെയും, പിന്നീട് പാകിസ്ഥാനിലൂടെയും ഒഴുകുന്നു.

938,600 ചതുരശ്രകിലോമീററർ വരുന്ന ഒരു വിസ്തൃത പ്രദേശത്തെ നീർവാർച്ച ഈ നദികൊണ്ടു സാധിക്കുന്നു. ഇതിന്റെ ജലപ്രവാഹം ചിലേടങ്ങളിൽ കരയെ പുഴക്കിക്കൊണ്ടു പോകയും, മററിടങ്ങളിൽ, കര കെട്ടിപ്പടുക്കുകയും ചെയ്യുന്നു. ഇതിന്റെ തീരപ്രദേശങ്ങൾ ഫലഭൂയിഷ്ഠമാണ്. നദീജലമാകട്ടെ, മാധുര്യമുള്ളതാണ്. അതിൽ അല്പംപോലും ഓരില്ല.

വളരെ പ്രാധാന്യമുള്ളതാണ് ഈ നദി. ബംഗാൾ മുതൽ ആസ്സാംവരെ 1280 കിലോമീററർ ദൂരം ഇതിലൂടെ സഞ്ചരിക്കാം.



## V. ബ്രഹ്മപുത്രയിലൂടെ മേലോട്ടൊരു യാത്ര

രണ്ടാം ലോകമഹായുദ്ധത്തിനു മുൻപ്, ആളുകൾ ആവി ബോട്ടിൽ ഒഴിവുകാലത്ത്, വിനോദയാത്ര ചെയ്യാൻ ഇഷ്ടപ്പെട്ടിരുന്നു. കൽക്കത്തയിലോ, ഹൂഗ്ലിയിലോ ഉള്ള ഒരു ജട്ടിയിൽനിന്നു തുടങ്ങി, വടക്കൻ ആസ്സാമിൽ ബ്രഹ്മപുത്രയുടെ തീരത്തുള്ള ദിബ്രുഗഡ്‌വരെയായിരുന്നു സഞ്ചാരമാർഗ്ഗം. ആവിബോട്ടിൽ ഇങ്ങിനെ സഞ്ചരിച്ചിട്ടുള്ളവർ അതൊരിക്കലും മറക്കുകയില്ല.

കൽക്കത്തയിലെ തിരക്കു കുറഞ്ഞ ഏതെങ്കിലും ജെട്ടിയിൽ കെട്ടിയിട്ടിട്ടുള്ള ആവിബോട്ടിലേക്ക്, ഏതാനും യാത്രക്കാർ അലസരായി കടന്നു വരുന്നു. അവർക്കു വേണ്ടതെല്ലാം പാചകക്കാരൻ ഒരുക്കിക്കൊടുക്കും. വഴിയിലെ ജട്ടികളിൽനിന്ന്, മത്സ്യവും, മുട്ടയും, കോഴിയും, പാലും, പഴങ്ങളും, പച്ചക്കറികളും വാങ്ങി, സ്വാദിഷ്ടമായ ആഹാരം തയാറാക്കി, പ്രത്യേകം മുറികളെടുത്തിട്ടുള്ള യാത്രക്കാർക്ക് അയാൾ വിളമ്പും.

സന്തോഷകരമായ യാത്രയായിരുന്നു അത്. മുറികളെടുത്തിട്ടുള്ള യാത്രക്കാർ, ആവിബോട്ടിന്റെ മുകൾത്തട്ടിൽ, ചെറിയ ചൂരൽക്കസേരകളിലിരുന്നു, നദീതീരം മെല്ലെ മെല്ലെ പിന്നിലേക്കു തെന്നിമാറുന്നതു കണ്ടുകൊണ്ടിരിയ്ക്കും. ഇങ്ങിനെ യാത്ര തുടരുന്തോറും, ഓരോ ചെറിയ മാററവും അവർക്കു കാണാം.

മരങ്ങളും. വിളവുകളും, നദിക്കരയിലെ കുടിലുകളുടെ ആകൃതിയും, ഓരോ സാധനങ്ങൾ വിൽക്കാൻ നദിക്കരയിലെത്തുന്ന ജനങ്ങളുടെ മുഖങ്ങളും എല്ലാം ക്രമേണ മാറുന്നതു കാണാം.

കല്കത്തയിൽനിന്നും ബംഗാൾ ഉൾക്കടലിലേക്ക് 144 കിലോമീററർ ദൂരമുണ്ട്. പക്ഷെ ആവിബോട്ട്, കടൽവരെ പോകുകയില്ല. നാംകാന എന്ന ചെറിയ തോട്ടിലെത്താൻ പകുതി ദിവസം വേണം. പ്രത്യേക മുറികളിലുള്ള യാത്രക്കാർക്ക പുറമെ, ബോട്ടിൻെറ മുകൾത്തട്ടിലും യാത്രക്കാരുണ്ട്. ഓരോ ജട്ടിയിലും, അവരിൽ കുറെപ്പേർ ഇറങ്ങും, വേറെ കുറെപ്പേർ കയറും. ശബ്ദങ്ങളുടെ ഒരു കോലാഹലം. തടികളുടെ കിറുകിറുപ്പ്. ചങ്ങലകളുടെ കിലുകിലുക്കം. അങ്ങനെ ആ ചെറുകപ്പൽ വീണ്ടും യാത്ര തുടങ്ങുകയായി.

ബോട്ടിൻെറ ഇരു വശങ്ങളിലും ഇപ്പോൾ നല്ല ഭാരമുണ്ട്. ഇടുങ്ങിയ തോട്ടിലൂടെ വളരെ സൂക്ഷിച്ചു വേണം അതിനു മുൻപോട്ടു നീങ്ങാൻ. മണ്ണിലുറച്ചുപോകാതിരിക്കാൻ, വേലിയേററം കാത്തിരിക്കേണ്ടിവരുന്നതുകൊണ്ട്, വളരെ പതുക്കെയാണു യാത്ര. നദിയുടെ എല്ലാ പതനമുഖങ്ങളിലും കൂടി, ഉള്ളിലേക്ക കടന്നു വരുന്ന കടലിലെ വേലിയേററത്തിരകൾ ഇവിടെ അനുഭവപ്പെടുന്നു. കൽക്കത്തയിൽ നിന്നും വളരെ മൈലുകൾ അകലെപ്പോലും, വേലിയേററവും, വേലിയിറക്കവും അനുഭവപ്പെടും.

ഈ സ്ഥാനത്ത്, നദിക്കരയിൽ, കുടിലുകളും വയലുകളും യാത്രക്കാർക്ക കാണാം. ബോട്ടിൽ നാലു മണിക്കൂർ ഇവിടെ നിന്നും യാത്ര ചെയ്തുകഴിഞ്ഞാൽ സുന്ദർബനിലെ ഇടതൂർന്ന വനങ്ങളായി.

ഇനി അസംഖ്യം തോടുകളിലൂടെയും, ചെറുതും വലുതുമായ പുഴകളിലൂടെയുമാണ് യാത്ര. ഈ വഴി വളരെ സങ്കീർണ്ണമായതുകൊണ്ട്, പ്രത്യേക പരിശീലനം കിട്ടിയവരാണ്, ഇതുവഴി ബോട്ടോടിക്കുന്നത്. യാത്ര ആനന്ദകരമാണ്. കരിമന്തികളെയും, മാനുകളെയും, നദിക്കരയിൽ വെയിൽ കാച്ചിക്കിടക്കുന്ന ചീങ്കണ്ണികളെയും, നദീജലം നക്കിക്കുടിക്കാനെത്തുന്ന, ഭയങ്കരങ്ങളെങ്കിലും ഭംഗിയേറിയ ബംഗാൾ വ്യാഘ്രങ്ങളെയും ചിലപ്പോൾ യാത്രക്കാർക്ക കാണാൻ കഴിഞ്ഞെന്നിരിക്കും.

ഈ ചെറിയ ജലമാർഗ്ഗങ്ങളിലൂടെ സഞ്ചരിച്ച്, ബോട്ടു

പത്മാനദിയിലെത്തുന്നു. ബ്രഹ്മപുത്രയിലെയും ഗംഗയിലെയും ജലം കടലിലെത്തുന്നതു് ഈ നദിയിലൂടെയാണ്. ഇപ്പോൾ ഏറിയകൂറും കിഴക്കൻ പാകിസ്ഥാനിലൂടെയാണ് അതൊഴുകുന്നതു്.

രണ്ടാമത്തെ രാത്രി, ബോട്ട് പൊൽനയിലെത്തുന്നു. ചിലപ്പോൾ, നദിയിലെ മൂടൽ മഞ്ഞു കാരണം യാത്ര തടസ്സപ്പെട്ടും. വല്ല നാടൻ വഞ്ചിയിലും ചെന്നിടിച്ചേക്കുമെന്നുള്ളതുകൊണ്ടു് യാത്ര അപകടകരമാണ്. വീതി കൂടിയ ജലമാർഗ്ഗങ്ങളിൽ എപ്പോഴും കൂടുതൽ തിരക്കുണ്ടു്. ശക്തിയുള്ള ഒഴുക്കിനെ മുറിച്ചു്, ബോട്ട്, മുകളിലേക്കുള്ള യാത്ര തുടരുന്നു. ഇടയ്ക്കിടെ ചെറിയ മീൻ വഞ്ചികളും, ധാന്യവും, വയ്ക്കോലും കയററിയ വള്ളങ്ങളും കാണാം. ഇഷ്ടികയും, സിമൻറുമിട്ടു കെട്ടിയ പടികളുള്ള സ്നാനഘട്ടങ്ങളിൽ ഗ്രാമീണർ കുളിക്കാനെത്തുന്നു. ഇവിടെ "മനോഹരിയായ തേൻ പുഴ" എന്നർത്ഥം വരുന്ന മധുമതിയെന്നാണ് നദിയുടെ പേർ.

രണ്ടു ദിവസം കൂടിക്കഴിഞ്ഞു്, ഒരു പ്രധാന നദീതീരതുറമുഖമായ ബരിസാലിൽ ബോട്ടെത്തുന്നു. ബരിസാൽ വൻതോക്കുകളുടെ ശബ്ദം ശ്രദ്ധിക്കാൻ, അവിടത്തുകാർ സഞ്ചാരികളോടു പറയും. പ്രത്യേകതയുള്ള ഒരിനം മുഴങ്ങുന്ന ശബ്ദമാണിതു്. ചുററുപാടെല്ലായിടവും കേൾക്കാവുന്ന ഈ ശബ്ദത്തിന്റെ കാരണം എന്തെന്ന് ആരും കണ്ടുപിടിച്ചിട്ടില്ല. ഒരുപക്ഷേ, ജലപ്രവാഹത്തിന്റെയൊ വേലിയേറ്റത്തിന്റെയോ പ്രത്യേകതകളായിരിക്കാം ഇതിനു കാരണം.

ഇനിയങ്ങോട്ടു് നദിയുടെ രൂപം മാറുകയാണ്. നദിക്കരകളിൽ മണലിനു പകരം ചെളി കണ്ടുതുടങ്ങുന്നു. അവ ഉയർന്നു തുടങ്ങുന്നു. ഇടയ്ക്കിടെ അതു് ചൊവ്വില്ലാത്തതും, കക്കശവുമാകുന്നു. സാധനങ്ങൾ കേററിയിറക്കാനായി ബോട്ട് ഇടയ്ക്കിടെ നിൽക്കും. പച്ചക്കറികളും, മത്സ്യവും, മധുരമുള്ള പനനീരും കയററിയ കൊച്ചു വള്ളങ്ങൾ ഇടയ്ക്കിടെ കാണാം.

ഗംഗ ബ്രഹ്മപുത്രയോടു ചേർന്നു പത്മയാകുന്ന ഗോവ്ലുണ്ടയിലൂടെ ആവിബോട്ടു കടന്നുകഴിഞ്ഞു. ഓളം മുറിച്ചു് വടക്കോട്ടുള്ള

ഗതി തുടരുകയാണ്. ഇപ്പോൾ ഗംഗയുടേതുപോലെയുള്ള മണൽത്തിട്ടുകൾ കാണാം. വിദൂര തിബറ്റിൽനിന്ന് ഒഴുകിവരുന്ന ശരിയായ ബ്രഹ്മപുത്ര ഇതാണ്. കരകളിൽ മുഴുത്ത മഞ്ഞപ്പടലകളുള്ള വാഴത്തോട്ടങ്ങളുണ്ട്. വെള്ളമണൽപ്പുറത്ത് സൂര്യരശ്മികൾ പ്രകാശിക്കുന്നു—അതുപോലെ വെളുത്തതോ നിറമുള്ളതോ ആയ വള്ളപ്പായകളിലും.

കുട്ടക്കസേരകളിലിരിക്കുന്ന യാത്രക്കാർക്ക് തീവണ്ടിപ്പാതകളോ സ്റ്റേഷനുകളോ കാണാൻ സാദ്ധ്യമല്ല. ചരക്കുകൾ എല്ലാംതന്നെ വഞ്ചികളിലാണ് കൊണ്ടുപോകുന്നത്. ജവുളിക്കെട്ടുകൾ, മണ്ണെണ്ണപ്പാട്ടകൾ, ഗ്യാലൻ കണക്കുള്ള പെയിന്റ്, ഇരുമ്പുപാളികൾ, തൊട്ടികൾ, കൈപ്പിടിയുള്ള ലോഹമൊന്തകൾ മുതലായ പലേയിനം ചരക്കുകളും വഞ്ചികളിൽ കയററുന്നു. വിദൂരസ്ഥവും ഏകാന്തവുമായ ചെറുപട്ടണങ്ങളിലും, ഗ്രാമങ്ങളിലും വിററഴിക്കാനാണിവ.

ബോട്ട്, ചിൽമാരി എന്ന ഒരു ചെറുപട്ടണം കടന്നുപോകുന്നു. ഒരു കാലത്ത്, പിത്തള സാധനങ്ങൾക്ക് പേർപെററതായിരുന്നു ഈ പട്ടണം. ഇപ്പോളാകട്ടെ, ജട്ടികൾക്കടുത്ത് കൂട്ടിയിട്ടിരിക്കുന്ന ചണക്കെട്ടുകൾ മാത്രമാണ് യാത്രികർക്ക് കാണാൻ കഴിയുക. ചിൽമാരിയിൽനിന്നും മുകളിലേക്കുപോകുന്തോറും നദിയുടെ വീതി കുറയുന്നു. നീണ്ടു വീതി കുറഞ്ഞ ഒരു മണൽത്തിട്ട തെളിഞ്ഞുവരുന്നു. നദിയിലൂടെ ഒലിച്ചുവരുന്ന എക്കൽ, പ്രവാഹവേഗം കുറയുന്നിടത്ത് അടിഞ്ഞാണ്, ഈ മണൽത്തിട്ടുകൾ ഉണ്ടാകുന്നത്. ഇനി ബോട്ടടുക്കുന്നത് ജത്രപ്പൂരിലാണ്. ഇവിടെനിന്നും ആസ്സാം ഭൂപ്രദേശത്തിന്റെ തുടക്കം കാണാം. കുറെക്കൂടി മുകളിലാണ്, പഴയതും, പ്രസിദ്ധവുമായ ധുബ്രി പട്ടണം. ഭംഗിയുള്ള ഈ പട്ടണം നദിക്കരയിലാണ്. അതിന്റെ കെട്ടിടങ്ങൾ, ഇപ്പോൾ തകർന്ന് നദിയിലേക്ക് വീഴുമെന്നു തോന്നിപ്പോകും. പത്മാനദിയിൽ പിടിക്കുന്ന ധുബ്രി മത്സ്യങ്ങളായ ഹിൽസയും മററും വളരെ സ്വാദുള്ളവയാണ്. പാചകക്കാരൻ മിസ്റ്റർ വാറും, ഇവ കുറെ വാങ്ങും.

ക്രമേണ നദിയുടെ ഇരുകരകളിലും, കുന്നുകൾ അടുത്തടുത്തു വരുന്നു. അവ വൃക്ഷങ്ങളാലും വള്ളിക്കെട്ടുകളാലും മൂടപ്പെട്ട്, സസ്യശ്യാമളങ്ങളായിരിക്കുന്നു. ഹേമന്തകാലത്ത്, നദി അതിശാന്തയാണ്. ഒരു കൊച്ചോളംപോലും കാണാനുണ്ടാവുകയില്ല. ഇടയ്ക്കിടെ പായൽപ്പരപ്പുകൾ ഒഴുകിപ്പോകുന്നുണ്ടാകും. കുന്നുകൾ കൂടുതൽ അടുത്തുവരുന്നു. മൂന്നു മുടികളുള്ള ഒരു മല, മററുള്ളവയെക്കാളും ഉയർന്നു കാണപ്പെടുന്നു.

ബോട്ടു ഗോയൽപ്പാര പിന്നിടുന്നതോടെ, കുന്നുകൾ വീണ്ടും പിൻവാങ്ങുന്നു. പലാസ്ബാഡിയിൽ ബോട്ടു കരയ്ക്കടുക്കും. മുട്ടയും, ജീവനുള്ള പ്രാവുകളെയും, പഴുത്ത മധുരനാരങ്ങയും വിൽക്കുന്നവരെ, ഇവിടത്തെ ജട്ടിയിൽ കാണാം. ഇവിടെ, ആളുകളുടെ മുഖച്ഛായപോലും മാറിക്കാണുന്നു. ചിരിക്കുന്ന മുഖങ്ങളും, ചരിഞ്ഞ കണ്ണുകളുമാണവർക്ക്.

പാണ്ഡുഘട്ടിൽ, ബോട്ടടുക്കുമ്പോൾ, ആസ്സാമിലെ മുഖ്യ നഗരവും, മലകളിലെ സുഖവാസകേന്ദ്രവുമായ ഷില്ലോങ്ങിലേക്കു പോകേണ്ടവരെല്ലാം അവിടെ ഇറങ്ങുന്നു. ദൂരെ നീലക്കുന്നുകളും, നദിയിൽ തന്നെ കൊച്ചുദ്വീപുകൾപോലെ തോന്നുന്ന കറുത്ത പൊട്ടുകളും ഇടകലർന്ന് ഭംഗിയേറിയ ഒരിടമാണിത്. ജലപ്രവാഹത്തിൽ കളിച്ചുപുളയ്ക്കുന്ന നീർപ്പന്നികളുടെ നനഞ്ഞ ശരീരങ്ങൾ, വെയിലേററ് പൊന്നിൻെറ നിറംപൂണ്ടുകാണുന്നു.

രാത്രി ഇവിടെനിന്നും ഗൗഹത്തിയിലെ ദീപങ്ങൾ കാണാം. ഉയർന്ന കുന്നുകളുടെ ശിഖരങ്ങൾ, മൂടൽമഞ്ഞിൽ മറഞ്ഞിരിക്കുന്നു. നദിയുടെ മടിത്തട്ടിൽനിന്നും കരിങ്കല്ലുകൊണ്ടുള്ള അടിത്തറ കെട്ടിപ്പൊക്കിയ ഉമാനന്ദ് ഭൈരവ് കടന്നാണ് ബോട്ടിൻെറ യാത്ര. ഭൈരവക്ഷേത്രത്തിൻെറ താഴികക്കുടങ്ങൾ, ബോട്ടിൻെറ മുകളിലിരുന്നാൽ വ്യക്തമായി കാണാം. ഇവിടെ ജലപ്രവാഹം, ശക്തവും, അഗാധവും. വേഗമുള്ളതുമാണ്. ഇവിടെ അപകടം പിടിച്ച ചുഴികളിൽ, ഒട്ടേറെ വഞ്ചികൾ മുങ്ങിപ്പോയിട്ടുണ്ട്.

പിന്നീട്, ബോട്ട് ഗൗഹത്തിയിലെത്തുന്നു. പണ്ടുകാലം മുതൽക്കേ പ്രസിദ്ധമായ, വലുതും, തിരക്കുള്ളതുമായ ഒരു നഗരമാണിതു്. അതിനടുത്തു്, ഒരു പുതിയ സർവ്വകലാശാലയും, ഒരു കുന്നിൻ പുറത്തു്, പണ്ടേ പ്രസിദ്ധമായ ഒരു തീർത്ഥാടന കേന്ദ്രമായ കാമാഖ്യ ക്ഷേത്രവും സ്ഥിതി ചെയ്യുന്നു. ഇവിടത്തെ ദേവിയെ, ആളുകൾ പണ്ടുമുതൽക്കേ ഭയപ്പെട്ടാരാധിച്ചുപോന്നു. പാവനമെന്നു കരുതപ്പെടുന്ന ആ കുന്നിൽ, സുരക്ഷിതമല്ലെന്ന ഭയം കാരണം രാത്രി കഴിച്ചു കൂട്ടാൻ ആളുകൾ മടിച്ചിരുന്നെങ്കിലും, കാലാന്തരത്തിൽ ഈ അന്ധവിശ്വാസം മാറുകയും, അവിടത്തെ പ്രകൃതി സൗന്ദര്യം ആസ്വദിക്കാൻ ആളുകൾ പഠിക്കയും ചെയ്തു.

ബോട്ടിലെ യാത്രക്കാരിലാരെങ്കിലും, നിരത്തുവഴി ലോഹിത നദിയ്ക്കും വടക്കോട്ടു പോയെന്നിരിക്കട്ടെ. മഹത്തായ ഹിമാലയനിരകളുടെ അടിവാരത്തിൽ നിന്നു്, നുരയും പതയുമൊഴുക്കി, ചുളം കുത്തി തകർത്തൊഴുകുന്ന ഈ നദിയിലൂടെയാണ്, ഇത്രനാൾ യാത്ര ചെയ്തതെന്നു നിശ്ചയിക്കാൻ അവർക്കു വിഷമം തോന്നും. ബോട്ട് ഏററവും ഒടുവിലടുക്കുന്നതു് ദിബ്രുഗഢിലാണ്.



## VI. പഞ്ചനദവും, തീർത്ഥാടകരും

ഭാരതത്തിലെ പുകൾപെററ ഒരു പ്രവിശ്യയാണ പണ്ടു മുതൽക്കേ പഞ്ചാബ്. "പഞ്ച് ആബ്" അഥവാ അഞ്ചു നദികൾ എന്നതിൽ നിന്നാണ് പഞ്ചാബ് എന്ന പദമുണ്ടായതു്. ഝലം അല്ലെങ്കിൽ വിതസ്ത, ചിനാബ് അഥവാ ചന്ദ്രഭാഗ, റാവി, അഥവാ ഇരാവതി, ബിയാസ് അഥവാ വിപാഷ, സത്ലജ് അല്ലെങ്കിൽ ശതദ്ര എന്നിവയാണ് ഈ അഞ്ചു നദികൾ. ശ്രീരാമൻ ദേഹത്യാഗം ചെയ്തതു് ശതദ്രുവിലാണെന്നു പ്രസിദ്ധമാണ്.

ഇവയിൽ സത്ലജ് മാത്രമേ ഹിമാലയത്തിൻെറ ഹൃദയഭാഗത്തു്, ഉന്നതമായ ടിബററൻ പീഠഭൂമിയിലെ പ്രസിദ്ധമായ മാനസസരസ്സിനടുത്തുനിന്നും ഉത്ഭവിക്കുന്നുള്ളൂ. ഭാരതത്തിൽക്കൂടി വളരെ ദൂരം ഒഴുകി, ഒട്ടേറെ പോഷക നദികളെയും സഞ്ചയിച്ചിട്ട്, അതു പശ്ചിമ പാകിസ്ഥാനിലേക്കൊഴുകുന്നു.

ഈ അഞ്ചു നദികളിൽ പടിഞ്ഞാറെ അററത്തുള്ളതു് ഝലം നദിയാണ്. വുലാർതടാകത്തിൽ നിന്നും അതു ആവിർഭവിക്കുന്നു. ചിനാബ്, ലാഹൂൽ-സ്പിതിയിൽ ഉത്ഭവിച്ച്, ജമ്മു-കാശ്മീരിൽ ക്കൂടിയൊഴുകുന്നു. പശ്ചിമ പാകിസ്ഥാനിൽ പ്രവേശിച്ചശേഷം ഈ അഞ്ചു നദികളും സമ്മേളിച്ച്, പഞ്ചനദമുണ്ടാകുന്നു. ശിവൻെറ ആവാസഭൂമിയെന്നു കരുതപ്പെടുന്ന കൈലാസ പർവതത്തിൽനിന്നുമുത്ഭവിച്ച്, ഹിമാലയത്തിൻെറ അന്തർ ഭാഗങ്ങളിലൂടെയാണ്, സിന്ധു ഒഴുകുന്നതു്. പഞ്ചനദം സിന്ധുവിൽ ചേർന്ന്, വരണ്ട സമതലങ്ങളിൽക്കൂടിയൊഴുകി, അറബിക്കടലിൽ

വീഴുന്നു. ലോകത്തെ മഹാനദികളിലൊന്നായ സിന്ധുവിനു് 2880 കിലോമീററർ നീളമുണ്ട്. ഭൂമിശാസ്ത്രപരമായി വടക്കുപടിഞ്ഞാറൻ ഭാരതത്തിന്റെയും, പശ്ചിമപാകിസ്ഥാൻെറയുമാണു് ഈ നദി. ചരിത്രപരമായി നോക്കിയാൽ, ഈ നദിയിൽ നിന്നാണു് ഇന്ത്യ എന്ന പേരു കിട്ടിയതു്. ഇന്ത്യക്കാർ ഇൻഡസ്സിനെ അറിയുന്നതു് സിന്ധു എന്ന പേരിലാണു്.

തീർത്ഥാടകരുടെയും, തീർത്ഥാടനത്തിൻെറയും നാടാണു ഭാരതം. ഈ പുണ്യസ്ഥലങ്ങൾ മലകളിലായും, സമതലങ്ങളിലായും, പൊതുവിൽ, ആററിൻ കരകളിലോ, സമുദ്ര തീരത്തോ സ്ഥിതി ചെയ്യുന്നു. തീർത്ഥാടകർ മാത്രമല്ല, ഭാരതത്തിലും വിദേശത്തുനിന്നുമുള്ള സഞ്ചാരികളും, ഇവിടങ്ങൾ സന്ദർശിക്കുന്നു. രണ്ടിലേറെ നദികൾ ചേരുന്നിടമെല്ലാം പാവനമെന്നു കരുതപ്പെടുന്നതുകൊണ്ടു്, അവിടൊക്കെ, കുളിച്ചു പൂജിക്കാൻ തീർത്ഥാടകർ എത്തിച്ചേരും.

വടക്കുപടിഞ്ഞാറൻ ഭാരതത്തിലെ സഞ്ചാരികൾക്കു്, സിന്ധുവിൻെറ പോഷകനദികൾ കടന്നു്, വിചിത്രമായ മനോഹര ദൃശ്യങ്ങൾ കാണാം. മനോഹരമായ മുനിമഹേഗ് മല കിടക്കുന്നതു് അതേ പേരുള്ള തടാകത്തിനടുത്താണു്. അതു് ഒരു അപൂർവ തീർത്ഥാടന കേന്ദ്രമത്രേ. റാവിനദിക്കരയിലൂടെ നടന്നുവേണം ഇവിടെത്താൻ. ഇതിനടുത്താണു് പേരുകേട്ട ദൽഹൗസി എന്ന സുഖവാസ സ്ഥലം. ദൽഹൗസി കുന്നിൻെറ അടിവാരത്തിലൂടെയും, പ്രസിദ്ധമായ ചമ്പ താഴ്വരയിലൂടെയും റാവി ഒഴുകുന്നു. അതിനപ്പുറത്താണു്, ഫലവൃക്ഷങ്ങൾക്കും, കലാശില്പങ്ങൾക്കും പ്രസിദ്ധമായ കുലു-കംഗ്രാ താഴ്വരകൾ.

വിപാഷ, അഥവാ ബിയാസിലെ നീലജലം, സംഗീതസാന്ദ്രമായ പ്രതിദ്ധ്വനികളിളക്കിക്കൊണ്ടു്, മലകളിലൂടെ താഴേയ്ക്കു തുള്ളിച്ചാടിവരുന്നതിവിടെയാണു്. കുലു താഴ്വരയിൽനിന്നു് ബസ്സുമാർഗ്ഗം, ശതദ്രു എന്ന സത്ലജിലെ ഒരു പാലം കടന്നു് സിംലയിലെത്താം.

റാവി, ഒഴുകിവരുന്നതു്, തട്ടുതട്ടായിക്കിടക്കുന്ന വയലേലകളുള്ള മലഞ്ചെരിവുകൾ കടന്നാണു്. ചോര കട്ടിയാക്കാൻപോന്ന തണുപ്പുള്ള വടക്കൻ കാററു് ഇവിടെ വീശുന്നു. ചിലേടത്തു്, അകന്നുനിൽക്കുന്ന മലകളുടെ ഇടയിലുള്ള മനോഹരമായ താഴ്‌വരകൾക്കിടയിലൂടെയാണു് നദിയുടെ പ്രയാണം.

ഇവിടെ, നിനച്ചിരിയാതെ മഴ വീഴും. അപ്പോൾ, പൊടുന്നനെ നദികളിലുയരുന്ന ജലപ്രവാഹം, വഴിയിലുള്ളതെല്ലാത്തിനെയും തകർത്തു് അലറിക്കൊണ്ടു് പാഞ്ഞൊഴുകും. ഭയാകുലരായ തീർത്ഥാടകർ, സുരക്ഷിതസ്ഥാനങ്ങളിൽ അഭയം തേടും. കലിതുള്ളി, നാശകാരിണിയായ നദി, മഹാവൃക്ഷങ്ങളെപ്പോലും കടപുഴക്കിക്കൊണ്ടുപൊയ്ക്കളയും. ചിലപ്പോൾ, ഉരുൾപൊട്ടി, മലഞ്ചെരിവുകളിലെ പാറകളും, മണ്ണും കൊണ്ടു് നദീജലം കലങ്ങിപ്പതയുന്നു.

മുങ്ങിക്കിടക്കുന്ന പാറകളുണ്ടു്. ചുഴികളുണ്ടു്. പുല്ലും മരക്കൊമ്പുകളും, കുററിക്കാടുകളും, ചത്ത മൃഗങ്ങളുടെ ശരീരങ്ങളുമെല്ലാം വെള്ളത്തിലൊഴുകിവരുന്നതുകാണാം. സൂക്ഷിച്ചില്ലെങ്കിൽ, ഇവിടെ മനുഷ്യനും മൃഗവും അപായപ്പെട്ടതുതന്നെ.

മഴതോർന്നു് അല്പം കഴിഞ്ഞാൽ, നദിയിലെ ജലവിതാനം പഴയപടി താഴും. വെള്ളം തെളിയും. പാറക്കെട്ടുകൾക്കിടയിൽ കുറച്ചൊക്കെ മഴവെള്ളം കെട്ടിക്കിടക്കുന്നതിലേക്കു്, കൊച്ചുമീനുകൾ ചാടിവീഴും. പക്ഷെ വെയിൽതെളിഞ്ഞു്. വെള്ളം വററുമ്പോൾ അവ ചത്തുപോകുന്നു.

തീർത്ഥാടകരുടെ വഴി, ഇളകിയ പാറകളും, അടർന്നുവീണ മരക്കൊമ്പുകളും, ചെളിയും കാരണം ദുർഗ്ഗമമായിത്തീരുന്നു. ചിലപ്പോൾ മലമ്പാതകൾ തികച്ചും ഉപയോഗശൂന്യമായാൽ വനം കാവൽക്കാർ വിവരം തീർത്ഥാടകരെ അറിയിക്കും. അസൗകര്യവും, അപകടങ്ങളും ഒഴിവാക്കാൻ വേണ്ടി, നിരത്തുകൾ വേഗം വീണ്ടും ശരിപ്പെടുത്തുന്നു.

വടക്കൻ ഭാരതത്തിലെ കർഷകർ, ഈ കനത്ത മഴകളെ ഹാടിയ എന്നാണുവിളിയ്ക്കാറു്. അവ, ജീവനും വസ്തുവകകൾക്കും ഉണ്ടാക്കുന്ന നാശംകാരണം, ഗ്രാമീണർക്കു്, അവയെ ഭയമാണു്. എക്കലും വണ്ടലും [സമതലങ്ങളിലേയ്ക്കെത്തിക്കുന്നുവെന്ന സേവനം, ഈ മഴകളുടെ ഒരു ഗുണമായി കണക്കാക്കാം.]



# VII. മഹാനദിയും, ഒറീസാനദികളും

വടക്കൻ ഭാരതത്തിൽ നാലു വൻനദികളുണ്ട്. മററുള്ള അസംഖ്യം ചെറുനദികളധികവും, ഈ വലിയനദികളിൽ ചേരുന്നവയാണ്. ഗംഗ, ബ്രഹ്മപുത്ര, സിന്ധു, എന്നിവയും, ഒറീസ്സനദി എന്നറിയപ്പെടുന്ന മഹാനദിയുമാണിവ. ഇവയിൽ ഹിമാലയത്തിൽനിന്നുത്ഭവിക്കാത്ത ഒരേയൊരു നദി മഹാനദിയാണ്. മദ്ധ്യപ്രദേശിലെ ബസ്റ്റാർകുന്നിൻപ്രദേശത്താണ്, അതു് ഉത്ഭവിക്കുന്നതു്.

വിഭവശേഷി ശരിക്കു വികസിപ്പിച്ചെടുത്താൽ, ഭാരതത്തിലേക്കും സമ്പന്നസംസ്ഥാനമായിത്തീരും ഒറീസ. മഹാനദിയുടെ മുഖം വികസിപ്പിക്കുകയും, നദി കൂടുതൽ ഗതാഗതയോഗ്യമാക്കുകയും ചെയ്താൽ, വിലപ്പെട്ട ഖനിനിക്ഷേപങ്ങളും, വൻകാടുകളിലെ തടിയും വിദേശങ്ങളിലേക്കും, ഭാരതത്തിൻെറ ഇതരഭാഗങ്ങളിലേക്കും കയററിഅയയ്ക്കുന്നതു് എളുപ്പമായിത്തീരുമെന്ന് വിദഗ്ദ്ധന്മാർ പറയുന്നു. ഇന്ന്, മനുഷ്യസ്പർശമേററിട്ടില്ലാത്ത ദുർഗ്ഗമങ്ങളായ വനഭൂമിയിലാണ് ഏറെക്കുറെ അതിൻെറ സ്ഥിതി. ഒറീസയുടെ പ്രകൃതിവിഭവസമ്പത്ത് ചൂഷണം ചെയ്യാനുള്ള ശ്രമങ്ങളാരംഭിച്ചിട്ടുണ്ട്.

മദ്ധ്യപ്രദേശിലെ റെയ്പ്പൂരിന് 40 കിലോമീററർ തെക്കുകിഴക്കാണ് മഹാനദിയുടെ ഉത്ഭവം. ഇവിടെ, ഛത്തിസ് ഗാഡിൻെറ കിഴക്കൻഭാഗത്തുകൂടി ഒഴുകുന്ന ഒരു ചെറുനദിയാണതു്. ശിവനാരായൺ പട്ടണത്തിനടുത്തുവച്ച്, ആദ്യത്തെ വലിയ



മഹാനദി കട്ടക്കിൽ

പോഷകനദിയായ ശിവനാഥ് മഹാനദിയിൽ ചേരുന്നു. ഛോട്ടാനാഗ്പൂരിനും, സാംബൽപ്പൂരിനും ഇടയ്ക്ക് ഉത്ഭവിക്കുന്ന ഏതാനും പോഷകനദികളുമായിച്ചേർന്ന്, ക്രമേണ വളർന്നുകൊണ്ട്, നദി കിഴക്കോട്ടുള്ള ഗതി തുടരുന്നു. ഇവിടെ പ്രകൃതിദൃശ്യങ്ങൾ മനോഹരമാണ്.

പാറക്കെട്ടുകൾനിറഞ്ഞ, ക്രൂരജന്തുക്കളും, അപകടകാരായ കാട്ടുജാതിക്കാരും പാർക്കുന്ന വനഭൂമിയിലൂടെയാണ് നദിയുടെ ഗതി. അതുകൊണ്ടാണ് മനോഹരമെങ്കിലും ദുർഗ്ഗമമായ മഹാനദീതടത്തെപ്പററി അധികമാക്കും ഒന്നും അറിഞ്ഞുകൂടാത്തതു്.

പദംപൂരിനടുത്ത്, നദി തെക്കോട്ടുതിരിഞ്ഞു്, പാറക്കെട്ടുകൾക്കിടയിലൂടെ സാംബൽപ്പൂരും കടന്നു് സോണെപ്പൂരിലേക്കൊഴുകുന്നു. ഇവിടത്തെ കുന്നുകൾക്കിടയിലൂടെ, ഇടതൂർന്ന കാടുകളുള്ളതും ചെരിഞ്ഞ കരകളുള്ളതുമായ ഒരു ഇടുക്കിലേക്കു നദി കടക്കുന്നു. ഈ ഭാഗത്തു്, ചെറു നൗകകൾ ഓടിക്കാൻ പോലും വിഷമമായ കുത്തൊഴുക്കുകളും, പ്രവാഹ ധാരകളുമുണ്ടു്. നാടൻ വഞ്ചികൾ നദിയുടെ മുകൾ ഭാഗങ്ങളിൽ വരെയെത്താറുണ്ടെങ്കിലും, കുത്തൊഴുക്കുള്ള ഭാഗങ്ങളിൽ, വള്ളക്കാർ അവ വലിച്ചു കയററുകയാണ് പതിവു്. ഇടുങ്ങിയ താഴ്വരകൾക്കു നല്ല ഭംഗിയുണ്ടു്. നദിയിൽ സമൃദ്ധമായുള്ള മത്സ്യം ഗ്രാമീണർ പിടിച്ചെടുക്കുന്നു. ചീങ്കണ്ണികൾ ധാരാളമുള്ള ഇവിടം അവയെ വേട്ടയാടാൻ പററിയതാണ്. അവയുടെ തോലിനു് നല്ല വില കിട്ടും. ഇവിടെ വരാൻ വേട്ടക്കാർക്കിഷ്ടമാണ്.

മഴക്കാലത്തു്, മഹാനദി, ഇടുങ്ങിയ താഴ്വരകളിൽ വെള്ളപ്പൊക്കമുണ്ടാക്കിക്കൊണ്ടു്, താഴേയ്ക്കു് അലറിക്കുതിക്കുന്ന ഒരു മഹാപ്രവാഹമായിത്തീരുന്നു. മഴക്കാലത്തു്, ഭാരതത്തിലെ നദികളിൽ വച്ചു്, ഏററവുമധികം ജല പ്രവാഹമുള്ള നദിയിതാണ്. നരാജ് ഇടുക്കിലൂടെ, ഒരു സെക്കണ്ടിൽ 1,17,000 ഘന മീററർ വെള്ളമാണൊഴുകുന്നതു്—വേനൽക്കാലത്തു്, ഈ ഒഴുക്കു് 40 ഘന മീറററായി കുറയുന്നു വെങ്കിൽപ്പോലും.

നദിയൊഴുകുന്ന ഇടുക്കുകളിൽ, നല്ല മുളങ്കാടുകളുണ്ടു്. കടലാസു വ്യവസായത്തിനുള്ള അസംസ്കൃത സാധനമാണ് ഈ മുള.

മഹാനദിയുടെ ഏററവും പ്രധാന പോഷക നദിയാണു തടൽ. കൽക്കരി ഖനനമേഖലയായ താൽച്ചാറിനു കുറുകെയൊഴുകുമ്പോഴേയ്ക്കും മഹാനദി പരന്നു തുടങ്ങുന്നു. പണ്ടുകാലത്തു്, കൊടുങ്കാടുകൾ ഇവിടെ ഉണ്ടായിരുന്നു. അവ മണ്ണിൽ മൂടപ്പെട്ടു്, കാലാന്തരത്തിൽ സമ്മർദ്ദമേററു് കൽക്കരിയായി മാറിയതാണ്.

ഇന്നും, ഭംഗിയുള്ള കാടുകൾ അവിടെയുണ്ടു്. മെയ്ക്കല പർവ്വത

നിരകൾക്കടുത്തുള്ള വനങ്ങളിൽ തേക്ക്, മൊഹ്വ എന്നീ ഉയരമുള്ള മരങ്ങളും, മുളങ്കാടുകളും കാണാം. ഒഴിവുകാലമാഘോഷിക്കാൻ പുറപ്പെടുന്നവർക്ക് ഒരു സ്വർഗ്ഗമാണിവിടം.

കട്ടക്കിന് 11 കിലോമീററർ പടിഞ്ഞാറുവച്ച്, നരാജിൽ ഒറീസയിൽ കടക്കുന്ന നദി, കിഴക്കോട്ടുള്ള ഗതി തുടരുന്നു. കടലിനോടടുക്കുന്തോറും കൂടുതൽ പോഷക നദികൾ ഇതിൽ ചേരുകയും, കൂടുതൽ കൈവഴികൾ പിരിഞ്ഞു പോവുകയും ചെയ്യുന്നു. കട്ടക്ക് എന്നാൽ കോട്ടയെന്നാണർത്ഥം. ഇവിടെ, മൂന്നായി പിരിഞ്ഞൊഴുകുന്ന മഹാനദിയിൽ ഒരു ദ്വീപു കണക്കാണ് ആ പട്ടണം. കലാപഭൂയിഷ്ഠമായ പഴയ കാലങ്ങളിൽ, ഈ നഗരത്തിൻെറ പ്രതിരോധം തന്നിമിത്തം സുഗമമായിരുന്നു.

ഫാൾസ് പോയിൻറ് എന്നിടത്താണ്, മഹാനദിയുടെ മുഖ്യ കൈവഴി ബംഗാൾ ഉൾക്കടലിൽ വീഴുന്നത്. ഫാൾസ് പോയിൻറിന് അതിൻേറതായ ചരിത്രമുണ്ട്. കപ്പലുകളടുക്കാൻ പററിയ ഒരു തുറമുഖമുണ്ടെങ്കിൽ, അരിയും ഖനിവസ്തുക്കളും നേരിട്ടു കയററുമതി ചെയ്യാമെന്നുള്ളതുകൊണ്ട്, ഒറീസയ്ക്കതു ഗുണകരമാകുമെന്നു പണ്ടേ കരുതപ്പെട്ടിരുന്നു. ഫാൾസ് പോയിൻറ്, ആരോഗ്യ ഹാനികരങ്ങളായ കാടുകൾ നിറഞ്ഞയിടമായിരുന്നുവെങ്കിലും, ഒറീസയിലെ ഏററവും വലിയ നദിയുടെ മുഖത്തു സ്ഥിതി ചെയ്യുന്നു എന്ന മേന്മ കൊണ്ട്, അതൊരു നല്ല തുറമുഖമാക്കാൻ ശ്രമങ്ങൾ നടന്നു. ഏകദേശം 150 വർഷങ്ങൾക്കു മുൻപ് അവിടെയൊരു തുറമുഖം പണിതു. എന്നാൽ 1815ൽ ഒരു കൊടുങ്കാററ് ആ തുറമുഖം തകർത്തുകളഞ്ഞു. വളരെപ്പേർ തന്മൂലം മരിക്കുകയും വസ്തുനാശം സംഭവിക്കുകയും ചെയ്തു. അതോടെ ആ പദ്ധതി ഉപേക്ഷിക്കപ്പെട്ടു.

ഇപ്പോൾ ഫാൾസ്പോയിൻറിനടുത്തുള്ള പാരദീപ് ഒരു തുറമുഖമായി വികസിപ്പിച്ചു വരുന്നു. അതു വിജയിക്കുമെന്നാണു സൂചനകൾ.

ഒറീസയ്ക്കു് അനേകം നദീമുഖങ്ങളുൾക്കൊള്ളുന്ന 400 കിലോമീറ്റർ കടൽക്കരയുണ്ട്. ഈ നദികളിലൂടെ, ഭാരതത്തിലെ നദീജലത്തിൻെറ പത്തിലൊന്നു കടലിലെത്തുന്നു. ഒറീസയിലാണ് ഭാരതത്തിലെ ഖനി നിക്ഷേപങ്ങളിൽ പകുതിയും. അതധികവും ചൂഷണം ചെയ്യപ്പെടുന്നില്ലെന്നേ ഉള്ളൂ.

ഒറീസയിൽ അനേകം ചെറു നദികളുണ്ട്. വടക്ക ഭാഗത്താണ്, ഋഷികുല്യ, ബരാബലംഗ, പ്രസിദ്ധയായ സുവർണ്ണ രേഖ എന്നീ നദികൾ, സുവർണ്ണ രേഖയിലെ എക്കലിൽ സ്വർണ്ണപ്പൊടി കലങ്ങിയിരിക്കുന്നു. ഗഞ്ചം, കോരപ്പുട്ട് എന്നീ ജില്ലകളിലൂടെ, ഗോദാവരിയുടെ ചില ശാഖകളുമൊഴുകുന്നു. ഇവയിൽ, ഇന്ദ്രവതി, കൊലാബ്, ശൈലേരു എന്നിവ പ്രസ്താവ്യങ്ങളാണ്. ബ്രാഹ്മണി, വൈതരണി എന്നിവയും അറിയപ്പെടുന്ന നദികളാണ്.

ഒറീസയിലെ വെള്ളപ്പൊക്കങ്ങൾ മൂലമുണ്ടാകുന്ന നാശനഷ്ടങ്ങൾ കുപ്രസിദ്ധങ്ങളാണ്. വർഷകാലത്തെ ജലസമൃദ്ധിയ്ക്കു വിപരീതമായി, വേനലിൽ, വരൾച്ചകൊണ്ട്, വിളവുകൾ കരിഞ്ഞുപോകയും, ഇടയ്ക്കിടെ ക്ഷാമങ്ങളുണ്ടാവുകയും ചെയ്യുന്നതുകൊണ്ട്, വർഷംതോറും പാഴിൽപ്പോകുന്ന വെള്ളം പ്രയോജനപ്പെടുത്താൻ ഒട്ടേറെ പദ്ധതികൾ തയാറാക്കിയിട്ടുണ്ട്.

മഹാനദിയിൽ 1945ൽ പണിയാൻ ഉദ്ദേശിച്ച ഹിരാക്കുഡ് അണ പൂർത്തിയായിക്കഴിഞ്ഞു. ടിക്കർപാറയിൽ ഇനിയൊരു അണ പണിയാനും ഉദ്ദേശിക്കുന്നു. വെള്ളപ്പൊക്കം തടയാനായി, ധാരാളം തോടുകൾ വെട്ടുകയും, കൽപ്പാത്തികൾ കെട്ടുകയും ചെയ്തിട്ടുണ്ട്.

സാമ്പൽപ്പൂർ-ബൊലാംഗിർ ജില്ലകളിലുള്ള ടെൽ-മഹാനദീതടവും ബ്രാഹ്മണി-വൈതരണീ നദീതടവും ഭാരതത്തിലേക്കും ഫലഭൂയിഷ്ഠമായ പ്രദേശമാണ്. ഒറീസയിലെ അപ്രസിദ്ധയായ നദീതടങ്ങളിലെ ചിലയിടങ്ങൾ, പ്രകൃതി സൗകുമാര്യത്തിനു് ലോകത്തെ ഏതൊരു സ്ഥലത്തോടും കിടനിൽക്കും.



ഹിരാക്കഡ്സ് അണ

ഈ സ്ഥലങ്ങളിൽ മലമ്പനിയുണ്ടായിരുന്നു. തദ്ദേശിയർക്ക് വെളിയിൽനിന്നു വരുന്നവരെ ഇഷ്ടമായിരുന്നില്ല. ഇതെല്ലാം മാറിവരുകയാണ്. വേട്ടക്കാരുടെ അശ്രദ്ധമായ വെടിവയ്പ്പുമൂലം വളരെ വനജന്തുക്കൾ നശിച്ചുപോയി. ഇപ്പോൾ വനജന്തുസംരക്ഷണത്തിനു നിയമമുണ്ടാക്കിയിട്ടുണ്ട്. വേട്ടക്കാർ, നേരത്തെ അനുവാദം വാങ്ങിയിട്ടേ വനത്തിൽ കടക്കാൻ പാടുള്ളു. ഇല്ലെങ്കിൽ, കടുവകളും, കരടികളും, കാട്ടാനകളും, കാട്ടിൽ ഇല്ലാതായിത്തീരും.

വനം വകുപ്പുദ്യോഗസ്ഥന്മാരും, ഖനിയന്വേഷകരും ഇവിടങ്ങൾ സന്ദർശിക്കാറുണ്ട്. ഭൂഗർഭശാസ്ത്രവും. ഖനനവും അറിയാവു

ന്നവരാണിവർ. ഏകാന്തസ്ഥലങ്ങളിൽ, പരീക്ഷണം നടത്തി, ഖനിവിഭവങ്ങൾ എവിടെ കിട്ടുമെന്ന് അവർ നിശ്ചയിക്കുന്നു. ഗ്രാമങ്ങളിൽനിന്നും, ജനപദങ്ങളിൽനിന്നും അകലെ, കൊടുങ്കാടുകളിൽ അവർക്കു താവളമിടേണ്ടിവരും. കടുവ, കരടി, കാട്ടുപന്നി, വിഷപ്പാമ്പുകൾ മുതലായവയിൽനിന്ന് അവർക്കു അപകടസാദ്ധ്യതയുണ്ട്. പൊയ്ക്കാലുകളിലൊ, താണ മരക്കൊമ്പുകളിലൊ ആണ് ചിലപ്പോൾ അവർ, കുടിൽ കെട്ടുന്നതു്. ചിലപ്പോൾ തീയിട്ടുകൊണ്ടു്, രാത്രി മുഴുവൻ അവർ ഊഴംവച്ച് ഉണർന്നിരുന്ന് കാവൽ നില്ക്കേണ്ടിവരും. ഇങ്ങിനെ കുറെ വർഷങ്ങൾകൊണ്ടു്, അവർ ധീരരും, ജാഗ്രൂകരുമായിത്തീരും.

നദിക്കരയിലുള്ള കാട്ടുജാതിക്കാരും ശ്രദ്ധേയരാണ്, അവർക്കു പുസ്തകജ്ഞാനമില്ലെങ്കിലും, കാടിന്റെയും, കാട്ടുമൃഗങ്ങളുടെയും കാര്യങ്ങളെല്ലാം അറിയാം. അവർ ദരിദ്രരാണ്, കഠിനാദ്ധ്വാനം ചെയ്താണ് ജീവിക്കുന്നതു്. എങ്കിലും പഴയ ആചാരങ്ങളിലും ജീവിതരീതികളിലും അവർ അഭിമാനം കൊള്ളുന്നു. ആരും അതിലിടപെടുന്നതു് അവർക്കിഷ്ടവുമല്ല.

മഹാനദി കടലിലേക്കൊഴുകിച്ചെല്ലുന്ന നാടിതാണ്.



# VIII. വർഷവാഹിനികൾ

ഉത്തരഭാരതത്തിൽ, ഗംഗ, ബ്രഹ്മപുത്ര, സിന്ധു എന്നീ മൂന്നു നദികൾ ഹിമാലയത്തിൽനിന്നു് ഉത്ഭവിക്കുന്നവയായി ഉണ്ടെന്നു് നാം കണ്ടുകഴിഞ്ഞു. അവയ്ക്കു ഒട്ടേറെ പോഷകനദികളുമുണ്ടു്. ഹിമാലയത്തിൽ ഉത്ഭവിക്കാത്ത ഒരേയൊരു ഉത്തരഭാരതനദി, മഹാനദിയാണു്.

ഇവയെല്ലാം ആണ്ടുമുഴുവൻ വെള്ളമുള്ളവയാണു്, ഒരിക്കലും വററാത്ത മലയുറവകളിൽ നിന്നാണു് ഇവയ്ക്കു വെള്ളം കിട്ടുന്നതു്. പോഷകനദികൾ ചേരുന്തോറും അവ വലുതാകുന്നു. കാലവർഷവും, ഉൽപ്പത്തി സ്ഥാനത്തു മഞ്ഞുരുകുകയും കാരണം അവയിൽ വെള്ളം പെരുകും. വരണ്ട വേനൽക്കാലത്തു് വെള്ളം കുറയുകയും ചെയ്യും.

മലഞ്ചരിവിലുള്ള ഒരു ഉറവയിൽനിന്നു്, കുമിളയിട്ടൊഴുകി വരുന്ന തെളിവെള്ളം കാണാൻ നല്ല ചന്തമുണ്ടു്. പാറക്കെട്ടിനിടയിലെ ഒരു ചെറിയ സുഷിരത്തിലൂടെ ഒലിച്ചിറങ്ങി, ഒരു ചെറു പ്രവാഹമായി അതു നീങ്ങുന്നു. അടുത്തടുത്തു്, ഇങ്ങിനെയുള്ള ഉറവകളിലെ വെള്ളം ഒന്നിച്ചു്ചേർന്നു് താഴേയ്ക്കൊഴുകുന്നു.

പാറകൾ വഴി തടയുന്നെങ്കിലും വെള്ളം കീഴോട്ടൊഴുകുന്നതു കാണാൻ രസമുണ്ടു്. വെള്ളം, പാറയെ ചുററിയൊഴുകുമ്പോൾ, നദീതടത്തിൽ ഒരു കൊച്ചുദ്വീപുപോലെ അതു നിൽക്കുന്നതു കാണാം. ചിലപ്പോൾ അതു പാറകളിൽനിന്നകന്നുപോകും. കട്ടികുറഞ്ഞ പാറകളെ തുരന്നും അതു ഒഴുകാറുണ്ടു്. ഇതിനാണു് മണ്ണൊ

ലിപ്പ് എന്നു പറയുന്നതു്. പലതരം പാറയട്ടുകകളിലൂടെ മഹാനദിയൊഴുകുന്നിടത്തു്, മണ്ണൊലിപ്പിന്റെ മനോഹര ദൃശ്യങ്ങൾ കാണാം. നദികളെല്ലാം, ചിലപ്പോൾ ആയിരത്തിലേറെ മൈൽ യാത്രചെയ്താണെങ്കിൽപോലും കടലിൽചെന്നു വീഴുന്നു. ചില നദികൾ, കുറെക്കൂടി വലിയ നദികളിൽ ചെന്നൊഴുകുന്നു.

ഇവയ്ക്കു പുറമെ ഭാരതത്തിൽ, നൂറുകണക്കിനു് വർഷവാഹിനികളുണ്ട്. മഴകൊണ്ടോ മററോ പെട്ടെന്നുണ്ടാകുന്ന ജലപ്രവാഹങ്ങൾ മാത്രമേ ഇവയിലുണ്ടാകൂ.

ദാമോദർ, മോർ, അജയ് തുടങ്ങിയ വർഷവാഹിനികൾ വളരെപ്പണ്ടേ പ്രസിദ്ധങ്ങളാണ്. ഇവയിൽനിന്നും, നന്മയും, തിന്മയും ഒരുപോലുണ്ടാകാം. തീരവാസികളായ ജനങ്ങളുടെ ജീവിതവുമായി ഈ നദികൾക്കു് ഉററബന്ധമുണ്ട്. ഭാരതത്തിലെവിടെയും ഇത്തരം നദികൾ കാണാം.

വേനൽക്കാലത്തു്, മണൽപ്പരപ്പിലൂടെ ഒലിച്ചുപോകുന്ന അല്പം വെള്ളമേ ഇവയിൽ കാണുകയുള്ളൂ. ഈ മണൽപ്പരപ്പാണ് നദീതടം. അതിലൂടെയുള്ള നീരൊലിപ്പ് പലപ്പോഴും ഗതി മാറുന്നതു കാണാം. ചിലേടത്തു് കാൽവണ്ണ നനയാനുള്ള വെള്ളമേ കാണൂ. ഏററവും ആഴമുള്ളിടത്തു് മുട്ടൊപ്പം വെള്ളം കാണും.

മണൽപ്പരപ്പിലൂടെ ഇടയന്മാർ മാട്ടുകളെ നയിക്കുന്നതു കാണാം. കാളവണ്ടികൾക്കും, മോട്ടോർ വാഹനങ്ങൾക്കും, കാൽനടക്കാർക്കും. ഈ മണൽപ്പരപ്പിലൂടെ വിഷമമില്ലാതെ സഞ്ചരിക്കാം. ഉല്ലാസ സഞ്ചാരികൾ, മണലിൽ ഇരുന്നു ലഘുഭക്ഷണം കഴിക്കും. കുട്ടികൾക്കു കളിക്കാം.

എന്നാൽ ഇതൊന്നും അത്ര സുരക്ഷിതമല്ല. ഉല്ലാസസഞ്ചാരികൾ മണൽപ്പരപ്പിൽ വിശ്രമിക്കുന്നതിനിടയ്ക്കു്, അവിടം വരണ്ടു കിടക്കുകയാണെങ്കിലും, നദിയുടെ മേൽഭാഗങ്ങളിൽ മഴ പെയ്തിരിക്കും. പെട്ടെന്നു് ജലവിതാനമുയരുന്നു. ഒരു മുഴക്കം കേൾക്കാം. മനുഷ്യനും, മൃഗവും മണൽപ്പരപ്പിൽനിന്നു് വേഗം



ഇടയർ ആഴമില്ലാത്ത നദി കടക്കുന്നു

മാറിയില്ലെങ്കിൽ, പ്രവാഹത്തിൽ അവർ ഒലിച്ചുപോകാനിടയുണ്ട്. ഇത്തരം നദികളിലെ വെള്ളപ്പൊക്കമിങ്ങിനെയാണ്.

മഴക്കാലത്ത്, ഈ നദികൾ ഭീകരരൂപികളായിത്തീരും. മണൽപ്പരപ്പു മുക്കിയൊഴുകുന്ന, ചെളികലന്ന ജലപ്രവാഹം, കരകവിഞ്ഞൊഴുകും. ഇരുവശങ്ങളിലും, വിളവിനു നാശം നേരിടുന്നു. ജീവനാശവും ഉണ്ടായെന്നു വരാം. ഇത്തരം വർഷവാഹിനികളെ "ദുഃഖത്തിന്റെ നദികൾ" എന്നുപറയാറുണ്ട്.

ഇത്തരം വെള്ളപ്പൊക്കങ്ങൾക്ക് ഒരു നല്ല വശമുണ്ട്. അവയിലൂടെ വരുന്ന എക്കലടിഞ്ഞ്, താണ നിലങ്ങൾ ഉയരുകയും, തീരപ്രദേശങ്ങൾ ഫലഭൂയിഷ്ഠമാകുകയും ചെയ്യുന്നു. അവ വരു

ത്തിവരുന്ന നാശവുമായി തട്ടിച്ചുനോക്കിയാൽ, ഇതു കാര്യമായ ഒരു ഗുണമല്ല. മാത്രമല്ല, വേനൽക്കാലത്തു്, നദിയുടെ വരണ്ട തട്ടിൽ കന്നുകാലികൾ ദാഹിച്ചു ചാവുകയും, വിളവുകൾ ഉണങ്ങിക്കരിയുകയും ചെയ്യുമ്പോൾ, മഴക്കാലത്തു്, ഈ വെള്ളമെല്ലാം പാഴിൽപോകുന്നതു് നിർഭാഗ്യകരമാണു്.

അനേകായിരം സംവത്സരങ്ങളായി ഈ നദികൾ യഥേഷ്ടം വിഹരിക്കുകയായിരുന്നു. അവയുണ്ടാക്കിയ വസ്തുനാശവും, ജീവനാശവും ഭീമമാണു്. ഛോട്ടാനാഗ്പൂരിലെ കുന്നുകളിൽ നിന്നുയന്നു് പശ്ചിമബംഗാളിലൂടെയൊഴുകുന്ന അജയ് എന്നൊരു നദിയുണ്ടു്. അടക്കാനാവാത്തവൻ എന്നാണു് ഈ പേരിന്റെ അത്ഥം. തലമുറകളായി, കവികൾ, അതിന്റെ ഭീകരതയെയും, സൗന്ദര്യത്തെയും പററി പാടിയിട്ടുണ്ടു്. ഇന്നും നദീതടത്തിൽ കുഴിച്ചുനോക്കുന്നവക്കു് ചിലപ്പോൾ, മിണ്ണുവാറും കല്ലായി മാറിക്കഴിഞ്ഞ പഴയ വഞ്ചികളുടെ കൊത്തുപണി ചെയ്ത ഭാഗങ്ങളും, ദേവന്മാരുടെയും, ദേവിമാരുടെയും രണ്ടായിരത്തിലധികം വഷം പഴക്കമുള്ള ലോഹവിഗ്രഹങ്ങളും, പണ്ടേ വിസ്മൃതമായ ഏതോ അത്യാഹിതത്തിൽ മരിച്ചവരുടെ ആഭരണങ്ങളും, വീട്ടുസാമാനങ്ങളും കിട്ടാറുണ്ടു്.

ബംഗാളിന്റെ നെല്ലറയെന്നറിയപ്പെടുന്ന ബീർഭൂമിലെ സമതലങ്ങളിലൂടെ ഒഴുകുന്ന അജയ് നദിയുടെ ഇരുവശങ്ങളിലും പച്ചയണിഞ്ഞ നെൽവയലുകളുണ്ടു്. വള്ളങ്ങൾ കൂട്ടിക്കെട്ടിയുണ്ടാക്കിയ പാലങ്ങൾ പലേടത്തും കാണാം. വെള്ളപ്പൊക്കത്തിന്റെ സൂചന കണ്ടാലുടൻ ഇവ അഴിച്ചുമാററും. വളരെ പണം ചിലവിട്ടു പണിത പാലങ്ങളുമുണ്ടു്. ഭംഗിയുള്ള ഒരു വികസ്വര പ്രദേശമാണിതു്.

ഏതാനും വഷങ്ങളിലൊരിക്കൽ വീതം, അജയയിലെ വെള്ളപ്പൊക്കം, വിളവുകൾ നശിപ്പിക്കുകയും, ഗതാഗതബന്ധങ്ങൾ ഛേദിക്കുകയും, ചെയ്തുവന്നു. ഒടുവിൽ, ഇത്തരം വഷവാഹിനികളെ മെരുക്കി, നാശമൊഴിവാക്കാൻ ഗവമെണ്ടു പദ്ധതികൾ

തയ്യാറാക്കി. അജയ്, വർഷവാഹിനികളിൽ ഒന്നുമാത്രമാണ്. അത്ര പ്രാധാന്യമർഹിക്കുന്നതുപോലുമല്ല.

ദാമോദർ, പഴയതും, ശ്രദ്ധേയയുമായ ഒരു വർഷവാഹിനിയാണ്. ബീഹാറിലെ ഖമെർപെട്ട് മലകളിൽനിന്നാണ് അത് ഉത്ഭവിക്കുന്നത്. ഛോട്ടാനാഗ്പൂർ പീഠഭൂമിയിലെ പാറക്കെട്ടുകൾക്കിടയിലാണിത്. ഇവിടെ അനേകം ചെറുപോഷകനദികൾ ഇതിൽ ചേരുന്നു. അനേകം മുനകളുള്ള ഒരു തീൻമുള്ളുപോലെയിരിക്കും ഈ ഭാഗത്തു നദി.

ദാമോദർ, ഒഴുകിച്ചെന്ന്, രൂപനാരായൺ നദിയുമായി ചേർന്ന് ഹൂഗ്ലിയിൽ പതിക്കുന്നു. ബംഗാൾ ഉൾക്കടലിന് 112 കിലോമീറ്റർ അകലെയാണ് ഈ സ്ഥലം. ദാമോദർ നദിക്കു്, ഉത്ഭവം മുതൽ, രൂപനാരായൺ നദിയിൽ വീഴുന്നതുവരെയുള്ള നീളം 538 കിലോമീറ്ററാണ്.

മഞ്ഞുവെള്ളം കിട്ടാത്തതുകൊണ്ട്, വേനൽക്കാലത്ത്, ദാമോദറിലെ നീരൊഴുക്കു വളരെ ശോഷിച്ചുപോകും. മഴക്കാലത്തെ വെള്ളപ്പൊക്കമാകട്ടെ ഭയങ്കരവുമാണ്. ആദ്യകാലത്ത്, വെള്ളപ്പൊക്കങ്ങൾ അത്ര ഭയങ്കരങ്ങളായിരുന്നില്ല. അക്കാലത്ത്, സമ്പന്നരായ പലരും ദാമോദറിൻെറ പതനമുഖത്ത് ഗ്രാമീണവസതികൾ പണിതിരുന്നു. നദീതീരത്ത് പലേ പ്രസിദ്ധ പട്ടണങ്ങളുണ്ടായിരുന്നു. ഗതാഗതയോഗ്യമായിരുന്ന നദിയിലൂടെ വാണിജ്യവും അഭിവൃദ്ധിപ്പെട്ടുവന്നു.

പിൽക്കാലത്ത്, വെള്ളപ്പൊക്കങ്ങൾ വർദ്ധിച്ചുവന്നു. പതനമുഖം, മലമ്പനിയുള്ളിടമായി. പഴയ പോഷകനദികളായ ബങ്കയും കന്തിയും മററും വരണ്ടുപോയി. പഴയ അഭിവൃദ്ധി അസ്തമിച്ചു.

വെള്ളപ്പൊക്കങ്ങളെ നിയന്ത്രിക്കാമെന്നും, ക്ഷാമസാദ്ധ്യതകൾ കുറയ്ക്കാമെന്നും, ഗവണ്മെൻറിനും ജനങ്ങൾക്കും മനസ്സിലാക്കാൻ, തലമുറകൾതന്നെ വേണ്ടിവന്നു. സ്വാതന്ത്ര്യപ്രാപ്തിയ്ക്കുശേഷം,

ഭാരതം വളരെ വൈഷമ്യങ്ങൾ നേരിടേണ്ടിവന്നുവെങ്കിലും, ഇതുവരെ, ഗുരുതരമായ ക്ഷാമബാധ അനുഭവപ്പെട്ടിട്ടില്ല.

പലേ പാശ്ചാത്യരാജ്യങ്ങളിൽനിന്നും വ്യത്യസ്തമായി, ഭാരതം, മുഖ്യമായും ഒരു കാർഷിക രാജ്യമാണ്. വർഷം മുഴുവൻ, ക്രമമായി വെള്ളം കിട്ടുന്നതിനെ ആശ്രയിച്ചാണ് കൃഷി നടത്തുക. നമ്മുടെ നാട്ടിൽ പലേടത്തും, ചിലപ്പോൾ മഴ കൂടുതലും, മററു ചിലപ്പോൾ വരൾച്ചയുമുണ്ടാകുന്നെന്നു നമ്മൾ കണ്ടുകഴിഞ്ഞു. മഴക്കാലത്തു കിട്ടുന്ന അധികജലം സംഭരിച്ച്, വരൾച്ചക്കാലത്ത് വയലുകളിൽ കൃഷിക്കുപയോഗിച്ചാൽ, ഈ പ്രശ്നം തീരുമെന്ന് ആളുകൾ മനസ്സിലാക്കി. നിർഭാഗ്യവശാൽ, ഈ രംഗത്തെന്തെങ്കിലും ചെയ്യാനുള്ള ശേഷിയോ, അറിവോ ആളുകൾക്കില്ലായിരുന്നു.

അറിയാവുന്നതു പ്രയോഗത്തിൽ കൊണ്ടുവരാൻ അവർ ശ്രമിച്ചുനോക്കി. വഷം മുഴുവൻ വെള്ളംകിട്ടുന്ന മഹാനദികളിൽ നിന്നും, തോടുകുത്തി, വയലുകൾ നനയ്ക്കുന്ന രീതി അവർ പ്രയോഗിച്ചു. ചിലവേറിയ, ഈ കനത്ത പണി, ചെറിയ സ്ഥലങ്ങൾക്കു പ്രയോജനം ചെയ്യുമായിരുന്നുള്ളു. വലിയ കുളങ്ങൾ കുഴിച്ചു, ചെറിയ അണകളും, ചിറ്റകളും കെട്ടി, വെള്ളം സംഭരിക്കാനും, വെള്ളപ്പൊക്കത്തെ ഒതുക്കാനും അവർ പഠിച്ചു. എന്നാൽ രാജ്യവ്യാപകമായി എന്തെങ്കിലും ചെയ്യാൻ സാദ്ധ്യമായിരുന്നില്ല.

തന്മൂലം, വിശാലമായ ഭൂപ്രദേശങ്ങൾ, അസ്ഥിരകളായ നദികളെ ആശ്രയിക്കേണ്ടിവന്നു. സസ്യസമ്പന്നവും, മീൻപിടിക്കാൻ സൗകര്യമുള്ളതും വളക്കൂറുള്ളതുമായ വളരെ ഭൂവിഭാഗങ്ങൾ, "പ്രളയ തലങ്ങൾ" എന്ന പേരിൽ ഭാരതത്തിലുണ്ട്. ഖനിസമ്പത്തും, തടിയും ധാരാളമുണ്ടെങ്കിലും, അവിടെ വീടുവയ്ക്കുന്നതും, കൃഷിയിറക്കുന്നതും, പാർപ്പുറപ്പിക്കുന്നതും, വ്യവസായം തുടങ്ങുന്നതുമെല്ലാം അപകടമാണ് എന്നു് ആളുകൾക്കറിയാം. അതുകൊണ്ട്, ഓരോ വർഷം കഴിയുമ്പോഴും വൻപദ്ധതികളുടെ ആവശ്യം വദ്ധിച്ചു വന്നു.

## IX. ആസൂത്രണവും പദ്ധതികളും

ഒരു ലക്ഷ്യം പ്രാപിക്കാനുള്ള മാർഗ്ഗങ്ങൾ എഴുതിത്തയാറാക്കുന്നതാണ് ആസൂത്രണം. അതു് പ്രാവർത്തികമാക്കുന്നതാണ് പദ്ധതി. പ്രാവർത്തികമാക്കാൻ ശ്രമിക്കുമ്പോൾ അവിചാരിതമായ പലേ വൈഷമ്യങ്ങളും സാധാരണ ഉണ്ടാകും.

ഭാരതത്തിനു്, സ്വന്തം നദികളുടെ മേൽ നിയന്ത്രണം വേണമെന്നതു് ഒരു അടിയന്തിരാവശ്യമാണെന്നു മനസ്സിലായി. ഇതു ഒരു ഇരട്ട ആവശ്യമായിത്തീർന്നുവെന്നു പറയാം. ഭാരതം ഒരു കാർഷിക രാജ്യമാണെങ്കിലും, അതിന്റെ വ്യവസായങ്ങളും വികസിപ്പിക്കേണ്ടിയിരിക്കുന്നു. അസംസ്കൃതസാധനങ്ങളുടെയും, ധാതുസമ്പത്തിന്റെയും സുലഭതയും ഇതിനു പ്രേരിപ്പിക്കുന്നു.

കൃഷിയ്ക്കാണെങ്കിൽ, ആണ്ടുമുഴുവൻ, ക്രമമായി വെള്ളം വേണം. വ്യവസായ ശാലകളിലെ യന്ത്രങ്ങൾ ഓടാൻ, ചുരുങ്ങിയ ചിലവിൽ കൂടുതൽ വിദ്യുച്ഛക്തിയും വേണം.

അസ്ഥിരകളായ നദികളെ അണകെട്ടി അടക്കി വിദ്യുച്ഛക്തി ഉല്പാദിപ്പിച്ചാൽ, ഈ രണ്ടു കാര്യങ്ങളും നടക്കുമെന്നു് ആസൂത്രകരും എഞ്ചിനീയറന്മാരും മനസ്സിലാക്കി. അനവധി വർഷങ്ങൾകൊണ്ടു ചെയ്യേണ്ട കാര്യങ്ങൾ ആസൂത്രണം ചെയ്തു നടപ്പാക്കിത്തുടങ്ങി.

അങ്ങിനെയാണ് ഭാരതത്തിലെ വൻപിച്ച നദീതടപദ്ധതികൾ നിലവിൽ വന്നതു്. അവയിൽ ഏററവും പ്രധാനപ്പെട്ടതു്, വടക്കെ ഭാരതത്തിൽ, ദാമോദർ നദീതട കോർപറേഷനും, മഹാ

നദിയ്ക്കു കുറുകെ 26 കിലോമീററർ ദൈർഘ്യമുള്ള, ലോകത്തേക്കം നീളമുള്ള ഹിരാക്കഡ്ഡ് പദ്ധതിയും, സത്ലജിലെ ഭക്രാനംഗൽ പദ്ധതിയുമാണ്.

ഭക്രാ–നംഗലിൽ, തുല്യശേഷിയുള്ള 5 ജല വൈദ്യുതോൽപ്പാദന ഘടകങ്ങളുണ്ട്. ഭക്രയിൽ, സത്ലജിനു കുറുകെ, 226 മീററർ ഉയരമുള്ള ഒരണയാണ പണിതിട്ടുള്ളതു്. ലോകത്തേക്കം ഉയരം കൂടിയ അണക്കെട്ടുകളിൽ ഒന്നാണ് ഭക്രാ. അതു ന്യൂദൽഹിയിലെ കുത്തബ്മിനാറിൻെറ മൂന്നിരട്ടി പൊക്കമുള്ളതാണ്.

നംഗലിൽ 29 മീററർ ഉയരമുള്ള ഒരു അണയുണ്ട്. അതോടൊപ്പം വിദ്യുച്ഛക്തികേന്ദ്രത്തിലേക്ക വെള്ളം കൊണ്ടുപോകാൻ 64 കിലോമീററുള്ള ഒരു തോടും പണിതിട്ടുണ്ട്. ഭക്ര, ഗംഗു

ഭക്രാ - നംഗൽ



വാൽ, കത്'ല എന്നിവിടങ്ങളിലാണ് വിദ്യുച്ഛക്തികേന്ദ്രങ്ങൾ,
അനേകായിരം കിലോമീററർ നീളമുള്ള തോട്ടകളും, കൈവഴിക
ളുമാണ് ഇവിടെ പണിതിരിക്കുന്നത്. സ്വതന്ത്ര ഭാരതത്തിൻെറ
മഹനീയമായ നേട്ടങ്ങളിൽ ഒന്നാണിത്.

നിർമ്മാണത്തിലിരിക്കുന്നതും, പണി തീരാറായതുമായ മററ
നേകം പദ്ധതികളുമുണ്ട്. ഗംഗയിലെ ഫരക്ക അണക്കെട്ടും,
ബീഹാറിനും ഉത്തർപ്രദേശിനും ഗുണകരമായ കോസി പദ്ധതി
യും, ഉത്തർപ്രദേശിലെ റിഹണ്ടും, രാജസ്ഥാനിലും മദ്ധ്യപ്രദേശി
ലുമായുള്ള ചമ്പാൽ പദ്ധതിയും ഇവയിൽ എടുത്തു പറയേണ്ടവ
യാണ്.

ബീർഭൂവിലെ മയൂരാക്ഷി പദ്ധതി പോലുള്ള അനേകം ചെ
റു പദ്ധതികൾ വേറെയുമുണ്ട്.

ഈ അണക്കെട്ടുകൾക്കെല്ലാം മുഖ്യമായ ആശയം ഒന്നുതന്നെ.
നദിക്കു കുറുകെ അണകളൊ, സിമൻറും, ഇഷ്ടികയും കൊണ്ട്, ചീ
ർപ്പുകളുള്ള ചുവരുകളൊ പണിയുന്നു. മഴക്കാലത്ത്, ഇവയിൽ
വെള്ളം ഒലിച്ചു പോകാതെ തടഞ്ഞു നിറുത്തുന്നു. വേനൽക്കാല
ത്ത്, ചീർപ്പുകളിലൂടെ വെള്ളം തുറന്നു വിടാം. അങ്ങിനെ വർഷം
മുഴവൻ ഒരു നിശ്ചിത അളവിൽ വെള്ളം കിട്ടുന്നു. മിക്കവാറും
എല്ലാ അണകളുടെയും പിന്നിൽ, ജലസംഭരണികളുണ്ടായിരിക്കും.
ചിലപ്പോൾ മലകളും കുന്നുകളും ജലസംഭരണികൾക്ക് പ്രകൃതി
സിദ്ധമായ ചുവരുകളായിരിക്കും. വേണ്ടിടത്ത് കൽപ്പണി ചെ
യ്തു ചേർത്താൽ മതി. ചിലപ്പോൾ, ജലസംഭരണിയപ്പാടെ മനു
ഷ്യ നിർമ്മിതമായിരിക്കും. സംഭരണികളിൽ നിന്നു് തോട്ടുകളും
അവയിലേക്കുള്ള ചീർപ്പുകളും നിർമ്മിക്കുന്നു.

സാധാരണയായി അണക്കെട്ടുകൾ പ്രകൃതി സുന്ദരങ്ങളായ ദൃ
ശ്യങ്ങളായിത്തീരും. അവിടെ വിശ്രമമന്ദിരങ്ങളും, പൂന്തോട്ട
കിടികളും ഉണ്ടാകും. ജലസംഭരണിയുടെയും, തോട്ടുകളുടെയും
മനോഹാരിത നോക്കിക്കാണാം. ഒരു കായൽക്കരയിലും, ഇത്ര
സുന്ദരമായ ദൃശ്യങ്ങൾ കാണാൻ കിട്ടുകയില്ല.



ദർ നദീതടപദ്ധതികൾ

ഇത്തരം വലിയ പദ്ധതികളിലുൽപ്പാദിപ്പിക്കുന്ന വിദ്യുച്ഛക്തി, നഗരങ്ങളിലും, ഗ്രാമങ്ങളിലും, വീട്ടാവശ്യങ്ങൾക്കും, വ്യവസായാവശ്യങ്ങൾക്കും ഉപയോഗിക്കാം. ഇത്തരം പദ്ധതികളിൽ ആയിരക്കണക്കിൽ ദരിദ്ര ഗ്രാമീണർക്കു ജോലി കിട്ടുന്നു.

കാലവർഷക്കാലത്ത് ഒഴുകി വരുന്ന വെള്ളം അണക്കെട്ടുകൾ തടഞ്ഞു നിറുത്തുന്നതു കൊണ്ട്, നാട്ടിൻ പുറങ്ങളിൽ വെള്ളപ്പൊക്കമുണ്ടാകുന്നില്ല. സംഭരിച്ചു നിറുത്തുന്ന ജലം, വേനൽക്കാലത്ത്, കൃഷിയ്ക്കും മററു കാര്യങ്ങൾക്കും ഉപയോഗിക്കാം. ദാമോദർ നദീതട കോർപ്പ്റേഷൻ, വിസ്തൃതമായ ഒരു മേഖലയ്ക്കു വിദ്യുച്ഛക്തി നൽകുന്നുമുണ്ട്.

വേനൽക്കാലത്ത്, അധികൃതർ മറെറാരു പ്രശ്നവും നേരിടുന്നു. വളരെ കൂടുതൽ വെള്ളം തുറന്നു വിട്ടാൽ, വിദ്യുച്ഛക്തിയുടെ ഉല്പാദനത്തെ അതു ബാധിക്കും. വെള്ളം കുറഞ്ഞു പോയാൽ, പ്രാദേശികാവശ്യങ്ങൾക്കു തികയുകയില്ല. ഈ പ്രശ്നങ്ങളൊക്കെ യഥോചിതം പരിഹരിക്കണം. വെള്ളപ്പൊക്കങ്ങൾ കുറഞ്ഞുവെന്നതും ഉണ്ടാകുന്നവയുടെ ഗൗരവം കുറഞ്ഞുവെന്നതുമാണ് ഇപ്പോഴത്തെ നേട്ടം. കാലക്രമേണ, പ്രശ്നമുണ്ടാക്കുന്ന നദികളെയെല്ലാം മെരുക്കിയെടുക്കാമെന്നാണ് പ്രത്യാശ.



# X. മനുഷ്യരും, നദികളും

വളരെക്കൊല്ലങ്ങൾക്കുമുമ്പ്, ശാന്തിനികേതനത്തിനടുത്തുള്ള മനോഹരിയായ കൊപ്പായ് നദിയുടെ കരയിൽ, ഞാനൊരു ഉല്ലാസയാത്രയ്ക്കു പോയി. കൊപ്പായിയെ ഒരു നദിയെന്നു പറഞ്ഞുകൂടാ. മഞ്ഞിച്ച കരകൾക്കിടയ്ക്ക്, കൊച്ചു ഉരുളൻ കല്ലുകൾക്ക് മീതെയൊഴുകുന്ന ഒരു തോടാണെന്നാണ് കരുതുക. അതിലെ തെളിവെള്ളത്തിൽ, അടിത്തട്ടിലെ ഉരുളൻ കല്ലുകളും ജലസസ്യങ്ങളും, നീന്തിക്കളിക്കുന്ന ചെറുമീനുകളും തെളിഞ്ഞുകാണാം.

പൊടുന്നനെ, അകലെനിന്നും സന്തോഷദ്യോതകമായ ഒരു വിളികേട്ടു. ഒരു കൂട്ടം സ്ത്രീപുരുഷന്മാരും കുട്ടികളും, താഴോട്ട നടന്നുവരുന്നതുകണ്ട് ഞങ്ങൾ അത്ഭുതപ്പെട്ടു. ചിലേടത്തു മുട്ടോപ്പവും, ഏറിയാൽ അരവരെയുമുള്ള, വെള്ളത്തിലിറങ്ങി നടന്നാണ് കുറെപ്പേർ വന്നിരുന്നത്.

അടുത്തുവന്നപ്പോൾ തദ്ദേശീയരായ ഗിരിവർഗ്ഗക്കാരാണവർ എന്നു ഞങ്ങൾക്കു മനസ്സിലായി. ചെറുപ്പക്കാരും, പ്രായം ചെന്ന കുട്ടികളും, മീൻവലകളും, പഴയ തൊട്ടികളും, മീൻപിടിക്കാൻവേണ്ടി, ഒരററത്തു വല്യതും, മറേറയററത്തു ചെറുതും ദ്വാരമുള്ള "ഒററാൽ" എന്നു വിളിക്കുന്ന ചൂരൽക്കൊട്ടകളും അവരുടെ കൈയിലുണ്ടായിരുന്നു. ഒരു മീൻപററത്തിനു മീതെ ഒററാൽ കുത്തുമ്പോൾ കുറെയെണ്ണം അതിൽപെട്ടുപോകുന്നു. അപ്പോൾ ചെറിയ ദ്വാരത്തിലൂടെ കയ്യിട്ട്, പിടയ്ക്കുന്ന മത്സ്യങ്ങളെ അവർ പിടിച്ചെടുക്കുന്നു.



ശാന്തയായ കൊപ്പായ്

വയസ്സന്മാരും സ്ത്രീകളും കുട്ടികളും, വെള്ളത്തിലൂടെ നടന്നിരുന്നവർക്കൊപ്പം കരയിലൂടെ നീങ്ങിക്കൊണ്ടിരുന്നു. പിടിച്ചെടുക്കുന്ന മത്സ്യത്തെ കരയിലേക്ക് എറിഞ്ഞുകൊടുക്കുകയും, കരയ്ക്കു നിൽക്കുന്നവർ അതിനെ പെറുക്കിയെടുത്ത് കുട്ടകളിലാക്കുകയും ചെയ്യും. കരയ്ക്കു നിൽക്കുന്നവർ, തലച്ചുമടായാണ് ഈ കുട്ടകൾ വഹിച്ചിരുന്നത്.

മുതിർന്ന കുട്ടികൾ, കുന്തങ്ങളും വടികളുമേന്തിയിരുന്നു. അതുകൊണ്ട്, ഇടയ്ക്കിടെ, വെള്ളത്തിലേക്കു വളർന്നിറങ്ങിക്കിടക്കുന്ന

പൊന്തകളിൽ അവർ കുത്തിയിളക്കും. ചിലപ്പോൾ കുട്ടകളിലെ മീൻകുമ്പാരത്തിലിടാൻ ഒരു വലിയ കൊഞ്ചിനെ അവക്കു കിട്ടിയെന്നുമിരിയ്ക്കും.

അങ്ങിനെ ചിരിച്ചും, വർത്തമാനം പറഞ്ഞും, അവർ നദിയിലൂടെ നീങ്ങി. പുഴവക്കിലുള്ള ഒരു ഗ്രാമത്തിലെ ആളുകളാണവർ, എന്നു് ഞങ്ങൾക്കു മനസ്സിലായി. രോഗികളും, വളരെ പ്രായംചെന്നവരുമൊഴികെ, കൈക്കുഞ്ഞുങ്ങളുൾപ്പെടെ, ഗ്രാമത്തിലുള്ളവരെല്ലാം അക്കൂട്ടത്തിലുണ്ടായിരുന്നു. മീൻപിടുത്തത്തിനു മാററിവച്ച ഒരു ഒഴിവു ദിവസമായിരുന്നു, അന്നു്.

"ഈ മീൻകൊണ്ടു് നിങ്ങൾ എന്തുചെയ്യാൻ പോകുന്നു?" ഞങ്ങൾ ഒരു സ്ത്രീയോടു ചോദിച്ചു. ഇന്നു കിട്ടുന്ന മീനെല്ലാം ഞങ്ങൾ "മോർഹലിന്റെ" (ഗ്രാമമൂപ്പന്റെ) വീട്ടിൽ കൊണ്ടുപോ

ഒററാൽകൊണ്ടു് മീൻ പിടിക്കുന്നു



കും. അദ്ദേഹം, ഗ്രാമത്തിലുള്ള എല്ലാ വീട്ടുകാർക്കും അതു്, ആവശ്യ ത്തിനൊത്തു പങ്കുവയ്ക്കും. ആർക്കും കൊടുക്കാതിരിക്കില്ല. ആർക്കും വളരെ കൂടുതൽ കൊടുക്കുകയുമില്ല. ഞങ്ങളൊക്കെ കൊപ്പായ് ന ദിക്കുടുത്തുള്ളവരാണ്'' അവൾ തെല്ലൊരത്ഭുതത്തോടെ പറഞ്ഞു. എന്നിട്ട്, ബാക്കിയുള്ളവരോടൊപ്പമെത്താൻ ധൃതിയിൽ നടന്നു പോയി. ഞങ്ങൾക്കു മറക്കാനാവാത്ത ഒരനുഭവമായിരുന്നു അതു്.

ഒരിക്കൽ, ഗംഗയുടെ ആഴമുള്ള ഒരു പോഷകനദിയായിരുന്ന വിദ്യാധരിയിലൂടെ ഞങ്ങൾ യാത്രചെയ്തു. ഇന്നു്, നാമമാത്രയാ ണ് ആ നദി. എക്കലടിഞ്ഞു്, അതിലെ ജലപ്രവാഹം മിക്കു വാറും നിലച്ചുപോയി. ഗംഗയിൽനിന്നു വെട്ടിയിട്ടുള്ള ഒരു തോ ട്ടിലൂടെ വള്ളത്താൽ സഞ്ചരിക്കാം.

വിദ്യാധരിയുടെ കരകൾ, നരികൾ തിങ്ങിയ കൊടുങ്കാടുക ളായിരുന്ന കാലം മുതൽക്കേ, അവിടെ മുക്കുവർ പാർത്തിരുന്നു. അ വരുടെ പിന്മുറക്കാർ, ഇന്നു് ഒരു മീൻപിടുത്ത സഹകരണസം ഘം സ്ഥാപിച്ചിട്ടുണ്ട്. അതു കാണാനായിരുന്നു ഞങ്ങളുടെ യാത്ര.

പുതിയ ഓഫീസ് മന്ദിരത്തിനടുത്തു്, ഞങ്ങൾ ഏതാനും പ ഴയ പാർപ്പിടങ്ങൾ കണ്ടു. ഇപ്പോൾ ശൂന്യമായിക്കിടക്കുന്ന അവ, നരികളുടെ ദൈവമായ സുന്ദർറായിക്കു് ഒരിക്കൽ സമർപ്പിതങ്ങ ളായിരുന്നു. സുന്ദർറായ്, ജനങ്ങളെ രക്ഷിക്കുമെന്നായിരുന്നു വി ശ്വാസം.

അവിടത്തെ മീൻവളർത്തൽ കേന്ദ്രങ്ങൾ നന്നായി ആസൂത്ര ണം ചെയ്തിരുന്നു. വിവിധപ്രായത്തിലുള്ള മത്സ്യം കിടന്ന കുളങ്ങ ളെ തമ്മിൽ, ചെറിയ അണകൾ വേർപെടുത്തിനിന്നു. മുട്ടയിൽ നിന്നും വിരിഞ്ഞവ മുതൽ, പൂർണ്ണവളർച്ചയെത്തിയതുവരെയുള്ള മ ത്സ്യങ്ങളെ ഞങ്ങളവിടെ കണ്ടു. അന്നു് കൊടുങ്കാററടിക്കുന്ന ല ക്ഷണമുണ്ടായിരുന്നു. നീണ്ട മീൻപിടുത്ത വള്ളങ്ങളിൽ കയറി, ഞങ്ങൾ കുളങ്ങൾ കാണാൻപോയി. മത്സ്യങ്ങളും അസ്വസ്ഥരാ യി, വായുവിലേക്കു കുതിച്ചുചാടുന്നതു ഞങ്ങൾ കണ്ടു.



മീൻകുട്ടകൾ ചുമന്നുപോകുന്ന മുക്കുവർ

ചെറിയ അണകൾക്കു മീതെ, വള്ളങ്ങൾ വലിച്ചു കയററണമായിരുന്നു. അപ്പോൾ ഞങ്ങൾ ഇറങ്ങി മുട്ടോപ്പം വെള്ളത്തിൽ നിൽക്കും. ഒടുവിൽ, ഏററവും ആഴം കൂടിയതും, ഏററവും വലിയ മത്സ്യങ്ങളെ വളർത്തിയിരുന്നതുമായ സ്ഥലത്തു ഞങ്ങളെത്തി. അവിടെക്കണ്ട ഓരോ മത്സ്യവും, നാലോ അഞ്ചോ അതിലധികമോ കിലോഗ്രാം തൂക്കമുള്ളതായിരുന്നു.

ഇവിടെക്കണ്ട ചെറിയ ദ്വീപുകളിൽ, മേഞ്ഞ കുടിലുകളുണ്ടായിരുന്നു. വലകൾ വെയിലത്തുണക്കാനിട്ടിരുന്നു. എല്ലാം പുത്തനായി കാണപ്പെട്ടു. മുക്കുവർ സന്തുഷ്ടരാണെന്നു ഞങ്ങൾക്കു തോന്നി. അവരുടെ സ്വന്തം മത്സ്യബന്ധനകേന്ദ്രം. അവർക്കെല്ലാം അതിൽ ഓഹരിയുമുണ്ട്. അവരുടെ മുൻഗാമികൾ ജീവിച്ചതു

പോലുള്ള ജീവിതം. പിന്നെയെന്തുകൊണ്ടു്, അവക്കു് സന്തുഷ്ടരായിരുന്നുകൂടാ? ചെറിയ മൺകോപ്പകളിൽ ശക്കരച്ചായയും, പുത്തൻ വറുത്ത മത്സ്യവും, അവർ ഞങ്ങൾക്കു തന്നു. ഇതും ഞങ്ങൾ മറക്കില്ല.

ഭാരതത്തിലെങ്ങും, ഇത്തരം ചെറിയ പുഴകളും ആറുകളുമുണ്ടു്. പൊതുവിൽ, സുന്ദരമാണു് അവയുടെ പേരുകൾ—കപോതാക്ഷി, അതായതു് പ്രാവിൻെറ കണ്ണുള്ളവൾ, ഇച്ഛാമതി അഥവാ ആശകൾ ധാരാളമുള്ളവൾ എന്നിങ്ങനെ. തലമുറകൾ തലമുറകളായി, ഈ പുഴകളിൽ കുളിക്കുകയും, കുടങ്ങളിൽ വെള്ളമെടുത്തു് അൾത്താരകളിലേക്കും, അടുക്കളകളിലേക്കും കൊണ്ടുപോവുകയും ചെയ്യുന്ന നമ്മുടെ ഗ്രാമീണരുടെ ജീവിതത്തിൽനിന്നും വേർപെട്ടുനിൽക്കാതെ, അതുമായി ഇഴകിച്ചേർന്നവയാണു് ഈ നദികൾ.



# ഈ പരമ്പരയിലെ പുസ്തകങ്ങൾ

| | |
|---|---|
| ബാപ്പു<br>(മഹാത്മാഗാന്ധിയുടെ സചിത്ര ജീവചരിത്രം രണ്ടു ഭാഗങ്ങളിൽ) | രചനയും ചിത്രണവും:<br>എഫ്. സി. ഫ്രീറാസ് |
| കാശ്മീർ | ഛായാഗ്രഹണം:<br>പി. എൻ. ശർമ്മ<br>രചന: മാലാസിംഹ് |
| പക്ഷിനിരീക്ഷണം | ജമൽ ആരാ |
| നമ്മുടെ നദികളുടെ കഥ | ലീലാ മജുംദാർ |
| ഹിമാലയത്തിന്റെ<br>കൊടുമുടിയിലേക്ക് | ബ്രിഗേ: ഗ്യാൻസിങ് |
| അവർ കണ്ട ഇന്ത്യ | കെ. സി. ഖന്ന |
| നമ്മുടെ തീവണ്ടികൾ | ജഗ്ജിത് സിങ് |
| പ്രകാശത്തിന്റെയും<br>ഉല്ലാസത്തിന്റെയും കഥകൾ | മനോജ് ദാസ് |
| ആകാശയാത്രയും<br>മററു കഥകളും | ലീലാവതി ഭഗവത് |
| സ്വരാജ്യത്തിന്റെ കഥ<br>(ഹിന്ദി) | വിഷ്ണുപ്രഭാകർ |

വില : 1.50 പൈസ വീതം

ഈ പുസ്തകങ്ങൾ എല്ലാ ഭാരതീയ ഭാഷകളിലും കിട്ടുന്നതാണ്.